# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൭ | ൧൦൮൫ മേടം | ലക്കം ൯

## അയിരൂർ സുറിയാനി യുവജനസംഘത്തിന്റെ വാർഷിക യോഗത്തിൽ ഒ. എം. ചെറിയാൻ ബി. എ. എൽ. ടി. അവർകൾ വായിച്ച പ്രസംഗം.

സുറിയാനി സഭയുടെ ഏതൽകാലാവസ്ഥയെ സംബന്ധിച്ച ഏതാനും വിമർശനങ്ങൾ.

മാന്യന്മാരേ,

ഉത്സാഹവാനായ സമുദായപുരുഷൻ മിസ്റ്റർ ഇ. എം. പിലിപ്പ് അവർകളുടെ സൌഹാർദ്ദനിമിത്തം എനിക്കു കഴിഞ്ഞയാണ്ടു കോട്ടയം സുറിയാനി സിമ്മനാരിയിൽ വച്ചു നടന്ന സുറിയാനി മഹാജനസമ്മേളനത്തിൽ ഒരു പ്രസംഗം ചെയ്യുന്നതിനു ഭാഗ്യം ഉണ്ടായ അവസരത്തിൽ, നാലു സംഗതികളെ മുൻനിറുത്തിയാണ് ഞാൻ അഭിപ്രായപ്രസ്താവം ചെയ്യുക ഉണ്ടായത്. സുറിയാനിസമുദായ ഭരണത്തിലുള്ള എല്ലാ സ്കൂളുകളും ഏകരീത്യാ നയിക്കപ്പെടത്തക്കവണ്ണം പൊതുവായ വത്സരാന്ത്യപരീക്ഷകൾ ഉണ്ടാവണം, സുറിയാനി സമുദായം അന്യസമുദായങ്ങളാൽ അധികമായി ബഹുമാനിക്കപ്പെടത്തക്കവണ്ണം ഉയർന്നതരം പരീക്ഷകളിൽ ജയിച്ചവരും ഇംഗ്ലണ്ടു മുതലായ പരിഷ്കൃതരാജ്യങ്ങളിൽ ജ്ഞാനസമ്പാദനത്തിനായി പരിശ്രമിച്ചവരും ആയ ആളുകളുടെ സംഖ്യ വർദ്ധിക്കുന്നതിനു സമുദായപ്രധാനന്മാർ വേണ്ട ഏർപ്പാടുകൾ ചെയ്യണം; ബാലികാവിദ്യാഭ്യാസാഭിവൃദ്ധിയെ അഭിമുഖീകരിച്ചു പ്രവർത്തിക്കുന്ന കന്യാകാമഠങ്ങൾ ഉണ്ടാവണം; അന്യസമുദായങ്ങളോടു ചെയ്യേണ്ടിവരുന്ന വ്യവഹാരങ്ങൾ മുതലായവയിൽ സാമാന്യേന വിജയം സിദ്ധിച്ചിരിക്കുന്ന സുറിയാനി സമുദായത്തിന്റെ ശ്രദ്ധ ഒരു മതത്തിന്റെ സ്ഥിതിക്കും വളർച്ചയ്ക്കും ആധാരവും ജീവനുമായ ഈശ്വരഭക്തിയെ പരിപോഷിപ്പിക്കുന്നതിൽ പതിയണം എന്നിതുകളാണ്, ഞാൻ അന്നു കോട്ടയത്തു കൂടിയിരുന്ന സമുദായപ്രധാനന്മാരുടെ ദൃഷ്ടികളിൽപെടുത്തിയത്. ഇവയിൽ നാലാമത്തേതായ ഈശ്വരഭക്തികാര്യത്തെ ഞാൻ അല്പം വിശദമാക്കി പ്രസ്താവിച്ചിരുന്നു. സുറിയാനി സമുദായത്തിന്റെ ശക്തിയുടെ ഒരു

വലിയ അംശം കഷ്ടകാലബലാൽ ഒരു വ്യവഹാരത്തിലേക്കു ചെല
വിടാനാണ് കഴിഞ്ഞ ൩൫ സംവത്സരകാലമായി നമുക്കു ഇടയായ
തെന്നും, ദൈവാനുഗ്രഹംകൊണ്ടു സമുദായം ഉറയ്ക്കുകയും ഈശ്വ
രഭക്തിയെ വർദ്ധിപ്പിക്കുന്ന കാര്യത്തിലേക്കു സമുദായ പ്രധാനന്മാ
രുടെ ശ്രദ്ധ പതിയാൻ മാർഗ്ഗമുണ്ടാവുകയും ചെയ്ത അവസരത്തി
ൽ, സുറിയാനി സഭയുടെ ദൈവഭക്തിക്കു കേന്ദ്രസ്ഥാനമായി നി
ന്നു ഈശ്വരസംബന്ധങ്ങളായ ഏർപ്പാടുകളുടെ പരിപോഷണം ചെ
യ്യുന്നതിന് ഒരു സമുചിതനായിരുന്ന പുണ്യപുരുഷൻ മാർ ഗ്രീ
ഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ട് കാലത്തിനു
മുമ്പെ ഞെട്ടറ്റു വീണ ഒരു പുഷ്പം പോലെ അസ്തമിക്കാൻ ഇടയാ
യതു മനുഷ്യപ്രകാരം പറഞ്ഞാൽ പരിഹാരമില്ലാത്ത ഒരു സങ്കട
മാണെന്നു, എന്നാൽ അല്പജ്ഞർക്കാവതല്ലാത്ത ദൈവവിചാരണയിൽ
സംഭവിക്കുന്ന സംഗതികളെക്കുറിച്ചു കര കാണാതെ സങ്കടപ്പെടുക
അധർമ്മമാകയാൽ 'ദൈവത്തെ കാണും' എന്നുള്ള ഉറപ്പോടു 'ഹൃ
ദയവിശുദ്ധിയോടും കൂടെ നാം പ്രവർത്തിക്കേണ്ടതാണെന്നും കാ
ലാവസ്ഥകളെ അനുസരിച്ചു മനുഷ്യബുദ്ധികൊണ്ട് ആലോചിക്കുന്ന
പക്ഷം, നമ്മുടെ സമുദായത്തിന്റെ നടുനായകമായ മാർ ദിവ
ന്നാസ്യോസ് സിമ്മനാരിയിൽ ഈശ്വരഭക്തിബീജം വിതയ്ക്കപ്പെ
ടാമെന്നും, അവിടെ പഠിക്കുകയും ഭാവിയിൽ സമുദായ നേതാക്ക
ന്മാരായി പരിണമിക്കുകയും ചെയ്യുന്ന പുരോഹിതന്മാർ അയ്യേ
നികൾ എന്ന ഏല്പപ്പെട്ട വിദ്യാർത്ഥികളും സുറിയാനി സമുദായപ
ന്ഥാവിന് അനുസരിച്ചു വിദ്യാഭ്യാസം ചെയ്യിക്കപ്പെടേണ്ടതാണെ
ന്നും, അതിലേക്കു ദിവന്നാസ്യോസ് സിമ്മനാര്യാദ്ധ്യക്ഷം സമുചി
തനായ ഒരു പുരോഹിതനെ നല്കപ്പെടേണമെന്നും, ഇങ്ങനെ വി
ദ്യാഭ്യാസം ചെയ്യപ്പെട്ടവരിൽ ശെമ്മാശന്മാർ എല്ലാവരും ഏതാനും
കാലം പരുമല സമ്മനാരിയിൽ സുറിയാനിസഭയുടെ ചട്ടപ്രകാ
രമുള്ള എല്ലാവിധ അനുഷ്ഠാനങ്ങളോടും കൂടി, ഭക്തി നിറഞ്ഞ ഒരു
ജീവിതത്തിൽ നിഷ്കർഷയായി വളർത്തപ്പെടണമെന്നു, — ഇങ്ങ
നെ പല കാര്യങ്ങളും — സുറിയാനി സമുദായഭക്തിപ്രവർദ്ധകങ്ങളാ
യി ചെയ്യപ്പെടേണ്ടതാണെന്നു ഞാൻ സാമാന്യം വിസ്തരിച്ചു ചൂ
ണ്ടിക്കാണിക്കുകയുണ്ടായി. എന്റെ പ്രസ്താവം അസ്ഥാനത്തിലല്ലാ
യിരുന്നു എന്ന്, കാലാനുകൂലകരണീയ കുശലാത്മാവായ നിതാ
ന്ത വന്ദ്യദിവ്യശ്രീ മാർ — നമ്മുടെ വലിയ തിരുമനസ്സുകൊണ്ട് ദിവ്യ
ശ്രീ. പി. റ്റി. ഗീവറുഗീസു ചെമ്മാച്ചൻ എം. എ. അവർകൾ
ക്ക് ദിവന്നാസ്യോസ് സിമ്മനാര്യാദ്ധ്യക്ഷ്യം നല്കിയിരിക്കുന്നതു
നിമിത്തം ഒരു പുതിയ തെളിവു കൂടെ ഉണ്ടായിരിക്കുന്നു. ഈശ്വ
രഭക്തി സംബന്ധങ്ങളായ ശക്തികളുടെ വ്യാപാരങ്ങളാണു, സു
റിയാനിസമുദായത്തിന്റെ ഉൽഗമനത്തിന് ഇനി അത്യന്താപേ

ക്ഷിതമായിരിക്കുന്നതു്, എന്ന പ്രബലമായ ബോധം തികഞ്ഞിട്ടുള്ള മാന്യന്മാരായ നിങ്ങൾ ശ്രേഷ്ഠനായ മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് ചെയ്യു ഈ പ്രാരംഭത്തെ ഹൃദയപൂർവ്വം അഭിനന്ദിക്കുന്നതായിരിക്കും.

എന്നാൽ ഈ പ്രാരംഭം ഒരു പ്രാരംഭംമാത്രമെ ആകുന്നുള്ളു എന്നു നാം പ്രത്യേകം ഓർപ്പാനുള്ളതാണ്. സിമ്മനാരിയുടെ അദ്ധ്യക്ഷനായ ശെമ്മാച്ചൻ അവർകളുടെ ആദ്ധ്യക്ഷത്തിൽ വളരുന്ന ശെമ്മാശന്മാർ, പൌരോഹിത്യകൃത്യത്തിൽ പ്രവേശിക്കുന്നതിനുമുമ്പായി കുറഞ്ഞപക്ഷം ഒരു സംവത്സരകാലം മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ തപസംബന്ധംകൊണ്ട് പരിപൂതമായി ഭവിച്ചിരിക്കുന്ന പ്രകൃതിവിലാസം നിറഞ്ഞ പരുമല സിമ്മനാരിയിൽ യഥാർത്ഥമായ വിശുദ്ധജീവിതവും, പഠിപ്പും, സുറിയാനി സമുദായത്തിന്നു വിധിക്കപ്പെട്ടിരിക്കുന്ന എല്ലാ അനുഷ്ഠാനങ്ങളേയും കുറിച്ചു് അപാരമായ ഭക്തിയും, തികഞ്ഞ ഒരു അദ്ധ്യക്ഷന്റെ കീഴിൽ നോയമ്പു, നമസ്കാരം, കമ്പിടിൽ മുതലായ വിവിധവിധികളേയും അക്ഷരശഃ അനുസരിച്ചു അഭ്യസിക്കപ്പെടാൻ തക്ക ഏർപ്പാടുകൾ സുറിയാനി സമുദായപ്രധാനന്മാർ താമസിയാതെ ചെയ്യേണ്ടതാണ്. അവർ ചെയ്യാത്തപക്ഷം നാം അവരെക്കൊണ്ടു് ചെയ്യിക്കേണ്ടതാണ്.

നമ്മുടെ ശെമ്മാശന്മാരും വിദ്യാർത്ഥികളും വിദ്യാഭ്യാസകാലത്തുതന്നെ മതതത്വങ്ങളെ പഠിച്ചറികയും, മതാനുഷ്ഠാനങ്ങളെ അനുഷ്ഠിച്ചറികയും വേണമെന്നുള്ള അഭിപ്രായത്തിന്റെ സാധുത്വം എത്ര കണ്ടു് അഗാധമാണെന്നുള്ളതു്, വന്ദ്യ ദിവ്യശ്രീ. പൌലൂസ് റമ്പാച്ചൻ അവർകളേയും, വന്ദ്യ ദിവ്യശ്രീ. ഗീവറുഗീസ് റമ്പാച്ചൻ അവർകളേയും മെത്രാന്മാരായി അഭിഷേചിക്കപ്പെടുന്നതിനു തിരഞ്ഞെടുത്ത, സുറിയാനി സമുദായത്തിന്റെ ബുദ്ധി സാക്ഷി നിൽക്കുന്നുണ്ടു്. വന്ദ്യ ദിവ്യശ്രീ. ഗീവറുഗീസ് റമ്പാച്ചൻ അവർകൾ മതോപദേശങ്ങളെ യുക്തിപൂർവ്വം സാധിക്കാൻ തക്കവണ്ണം ബുദ്ധിപാകം തികഞ്ഞിട്ടുള്ള ഒരു വിദ്വാനെന്നും വന്ദ്യ ദിവ്യശ്രീ. പൌലൂസ് റമ്പാച്ചൻ അവർകൾ സമുദായ വിധിപ്രകാരമുള്ള എല്ലാ ആചാരങ്ങളേയും അനുഷ്ഠാനങ്ങളേയും അനുവർത്തിക്കാൻ തക്കവണ്ണം ബുദ്ധിപാകം തികഞ്ഞിട്ടുള്ള ഒരു താപസനാണെന്നും പ്രസിദ്ധമായിട്ടുള്ളതാണല്ലൊ. ഈ രണ്ടു തിരുമേനികളാണ് സുറിയാനിസഭയുടെ അടുത്ത നാഥന്മാരായിരിക്കേണ്ടതു എന്നു്, കേരളമൊട്ടുക്കുള്ള സുറിയാനിസമുദായത്തിന്റെ പ്രാതിനിധ്യം വഹിച്ച ഒരു മഹാ യോഗത്തിൽ വച്ചു, ദിവ്യശ്രീ. മട്ടക്കൽ അച്ചൻ അവർകൾ, ദിവ്യശ്രീ. മലങ്കര മല്പാൻ കോനാട്ടു മാത്തൻകത്തനാർ അവർകൾ എന്നീ സമർത്ഥന്മാർ, ഭരണതന്ത്രസ്വതന്ത്രനായ മാർ ദി

പന്നാസ്ത്യോസ് മെത്രാപ്പോലീത്താതിരുമനസ്സിലെ അദ്ധ്യക്ഷത്തെ വണങ്ങി അഭിപ്രായപ്പെട്ടുകയും, യോഗം ഏകകണ്ഠമായി സ്വീകരിക്കുകയും, ചെയ്തു ആലോചിക്കുമ്പോൾ, സമുദായാഭിവൃദ്ധിക്കു തത്വങ്ങളുടെ ബോധവും വിധികളുടെ അനുഷ്ഠാനവും ഒരുപോലെ—ഒരേ സമയത്തുതന്നെ—ആവശ്യമായിരിക്കുന്നു എന്ന മതം സുറിയാനി സമുദായ ബുദ്ധിയിൽ സമ്മതിക്കപ്പെട്ടിട്ടുണ്ടു് എന്നു പ്രത്യക്ഷമാകുന്നു. ദൈവാനുഗ്രഹത്താൽ ഈ തിരുമേനികൾ രണ്ടുപേരും മലയാളത്തിലേക്കു് മടങ്ങിയതിന്റെ ശേഷം, അന്യോന്യം ആത്മാവും ദേഹവുംപോലെ യോജിച്ചു് മലയാളസുറിയാനിസമുദായത്തിന്റെ ഒരു പ്രതിഛായ എന്നവണ്ണം ഇണങ്ങി പല പ്രകാരങ്ങളിൽ സുറിയാനി സമുദായത്തിൽ ദൈവഭക്തി വർദ്ധിക്കുന്നതിനു കാരണന്മാരായി പരിണമിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. ഈ വിശ്വാസം യഥാർത്ഥമായി ഭവിക്കാൻ ദൈവം കടാക്ഷിക്കട്ടെ.

(തുടരും).

---

## സുറിയാനി സമുദായം.

(സുറിയാനി മഹാജനസഭയുടെ സാമൂഹ്യ സമ്മേളനത്തിൽ
കേ. കേ. തോമ്മാസ് ബി. ഏ. അവർകൾ വായിച്ചതു).

ഇന്നേദിവസം ഈ മഹൽ സദസ്സിൽ സുറിയാനി സമുദായത്തെക്കുറിച്ചു സന്ദർഭത്തിന്റെയും സദസ്സിന്റെയും ഗൌരവത്തിന്നനുരൂപമായ ഒരു പ്രസംഗം ചെയ്യുന്നതിനു വേണ്ട പഠിപ്പോ സാമർത്ഥ്യമൊ യാതൊന്നും കൂടാതെ ഇവിടെ സന്നദ്ധനായി വരുന്നതിനു എന്നെ പ്രേരിപ്പിച്ചതു മഹാ ജനങ്ങളായ നിങ്ങൾക്കു എന്നെക്കുറിച്ചുള്ള പിതൃപുത്ര സമാനമായ വാത്സല്യത്തിലും സന്തോഷത്തിലും ഉള്ള വിശ്വാസവും സമുദായ സംബന്ധമായ ഏതു കാര്യത്തെക്കുറിച്ചും ഇപ്പോഴത്തെ ചെറുപ്പക്കാർക്കുള്ള ഉത്സാഹവും മാത്രമാണെന്നു ആദ്യംതന്നെ പറഞ്ഞുകൊള്ളട്ടെ. "ഉണ്ണികിടാങ്ങൾ പിഴച്ചു കാൽ വെക്കിലും കണ്ണിന്നു കൌതുകമുണ്ടാം പിതാക്കൾക്കു" എന്നു പറഞ്ഞതുപോലെ സമുദായോന്നതിക്കായി നിരന്തര ശ്രമം ചെയ്തുകൊണ്ടിരിക്കുന്ന സാമാജികന്മാരായ നിങ്ങളുടെ കനിഷ്ഠ സഹോദരനെന്നോ പുത്രനെന്നോ ഉള്ള സ്ഥാനത്തിൽ എന്റെ സകല തര തെറ്റുകളും ക്ഷമിച്ചുകൊള്ളണമെന്നുള്ള പ്രത്യേക അപേക്ഷയോടു കൂടി ഈ പ്രസംഗം ആരംഭിച്ചുകൊള്ളുന്നു.

മാന്യരേ, നമ്മുടെ സമുദായം എന്ന പദം പ്രത്യേകിച്ചു യാക്കോബായ സമുദായത്തെയാണു കുറിക്കുന്നതെങ്കിലും സാമൂഹ്യസംബന്ധമായ കാര്യങ്ങളിൽ നാമും നമ്മുടെ സഹോദര സമുദായങ്ങളും അന്യോന്യമുള്ള അമൂല്യങ്ങളായ അനേകം ബന്ധങ്ങളാൽ യോജിപ്പിക്കപ്പെട്ടിരിക്കയാലും, നമുക്കു പ്രത്യേകിച്ചുള്ള വിശ്വാസാചാരങ്ങളെക്കുറിച്ചു വല്ലതും പറയുന്നതിനു ഞാൻ അശക്തനാകയാൽ അതിലേക്കു പ്രവേശിക്കുന്നില്ലാത്തതിനാലും ഈ പ്രസംഗത്തിൽ കേരളത്തിൽ നസ്രാണികൾ എന്നോ മാപ്പിളമാർ എന്നോ അറിയപ്പെട്ടുവരുന്ന ആ സമുദായത്തെയാണു നിർദ്ദേശിക്കുന്നതു.

ആദ്യമായി ഈ പ്രസംഗത്തിൽ സഹോദര സമുദായങ്ങളോടു നമ്മുടെ കർത്തവ്യം എന്താണെന്നും യാക്കോബായ സമുദായത്തിൽപെട്ടവരായ നാം ഓരോരുത്തരും സമുദായോന്നതിക്കായിപ്രവൃത്തിക്കേണ്ടതു ഏതുവിധത്തിലാണെന്നുമുള്ളതിനെക്കുറിച്ചും അല്പം ആലോചിച്ചതിന്റെ ശേഷം രണ്ടാമതായി നമുക്കു സാമൂഹ്യമായ ഐശ്വര്യത്തെ നിരോധിക്കുന്നതായി നമ്മുടെ ഇടയിൽ ഇതരസമുദായങ്ങളിൽ നിന്നു വല്ല അനാചാരമൊ ദുരാചാരമൊ നുഴഞ്ഞു കയറീട്ടുണ്ടോ എന്നുള്ളതിനെക്കുറിച്ചും മൂന്നാമതായി നമ്മുടെ ഐഹികമായ വർദ്ധനവിനു ഇപ്പോൾ കണ്ടുവരുന്ന തടസ്സങ്ങൾ ഏവ എന്നും വിചിന്തനം ചെയ്യണമെന്നുമാണു ഉദ്ദേശിച്ചിട്ടുള്ളതു. ഈ മൂന്നാമത്തെ വിഷയത്തിൽ കേവലം മനഃപരിഷ്കാരത്തിനായുള്ള ഉയർന്നതരംവിദ്യാഭ്യാസത്തിൽ പ്രവേശിക്കുന്നതിനെക്കാൾ അധികമാളുകൾക്കു ഉപജീവനമാർഗ്ഗങ്ങൾക്കു ഉതകുന്ന വ്യവസായങ്ങളിൽ പരിശീലിപ്പിക്കുന്ന വിദ്യാഭ്യാസത്തിൽ പ്രവർത്തിക്കേണമെന്നും സ്ത്രീ വിദ്യാഭ്യാസം വർദ്ധിപ്പിക്കേണ്ടതാണെന്നും അല്പം പറയുന്നതിനുവിചാരിക്കുന്നുണ്ടു. ൨ നമുക്കു നാശകാരണമായിരിക്കുന്നവ്യവഹാരഭ്രമത്തെ മാററുന്നതിനു ഒരു വഴി ആലോചിക്കാം. ൩ നമ്മുടെ നാട്ടിൽ നടപ്പുള്ളതായ കൃഷിയിൽ കാലഭേദംകൊണ്ടും അന്യ രാജ്യക്കാരുടെ പ്രയത്നവിശേഷംകൊണ്ടും തക്ക ആദായത്തിനു സൌകര്യമില്ലാത്തതിനാൽ സമുദായം അന്യ വ്യവസായങ്ങളിൽ ക്രൂടി പ്രവർത്തിക്കുന്നതിനു നേതാക്കന്മാർ ശ്രമിക്കേണ്ടതാണെന്നും, ൪. അന്യ രാജ്യങ്ങളിൽ പുതുതായി കുടിയേറി പാർക്കുന്നതിനു നമുക്കുമുണ്ടായിരുന്ന ശീലം ധൈര്യവും ഉത്സാഹവുംകൊണ്ടു മാത്രം സാധിക്കുന്നതും ആ രണ്ടു ഗുണങ്ങളേയും വർദ്ധിപ്പിക്കുന്നതുമാകയാൽ ആ രണ്ടു ശീലത്തേയും നമ്മുടെ സമുദായത്തിൽ ഉജ്ജീവിപ്പിക്കുന്നതിനു നാം ശ്രമിക്കേണ്ടതാണെന്നുള്ളതിനെക്കുറിച്ചും അല്പം പറയുന്നതാണു. ൫ നമ്മുടെ സമുദായാംഗങ്ങളുടെ ശരീരസ്ഥിതിയെക്കുറിച്ചു ആലോചിക്കയും ഇപ്പോഴത്തെ സ്ഥിതിയുടെ കാരണങ്ങളെക്കുറിച്ചും അവയെ നീക്കുന്നതിനുള്ള മാർഗ്ഗത്തേയും ആലോചിച്ചതിന്റെ ശേഷം അവസാനത്തിൽ നമ്മുടെ സമുദായത്തിൽ പേരിനു മാത്രം അന്യോന്യ സംബന്ധത്തിൽ ഇരിക്കുന്ന പല ഇടവകകളെ തമ്മിൽ ഗാഢമായി സംബന്ധിപ്പിച്ചു ഏക ജീവാത്മതയിൽ പരിശീലിപ്പിച്ചു വളർത്തുന്നതിനു വേണ്ട മാർഗ്ഗങ്ങളെക്കുറിച്ചും അല്പം പ്രസ്താവിച്ചു പ്രസംഗത്തെ അവസാനിപ്പിക്കാം.

നമ്മുടെ സമുദായം പാശ്ചാത്യ ഗ്രന്ഥകാരന്മാരുടെ അഭിപ്രായപ്രകാരം ആലോചിക്കുന്നതായാൽ തന്നെയും ഇപ്പോൾ ൧൫ ശതവർഷങ്ങൾക്കു മേൽ ഈ കേരളത്തിൽ അധിവസിച്ചുവരുന്ന ഒന്നാണല്ലൊ. എന്നാൽ ഈ കാലങ്ങളിൽ ഏററവും ചെറുതായ ഈ സമുദായം ഇതിനെ അനായാസേന സംശയിക്കത്തക്ക അനേകം ഇതര സമുദായങ്ങളുടെ ഇടയിൽ, മാതൃസമുദായങ്ങളുമായി തക്ക സംബന്ധമൊ അവയിൽ നിന്നു പറയത്തക്ക സഹായമൊ ലഭ്യമാകാതെ തനിക്കു താൻ മതിയായതായി ഈ ഭാരതഖണ്ഡത്തിന്റെ തെക്കുപടിഞ്ഞാറെ ഭാഗത്തു പ്രബലന്മാരായ അനേകം നാട്ടുരാജാക്കന്മാരുടെ കീഴിൽ ഇരുന്നിട്ടും നാമാവശേഷമാകാതെ നിലനിന്നുപോന്നതു ഒരതിശയം എന്നു വേണം വിചാരിപ്പാൻ എന്നുള്ളതിനു രണ്ടു പക്ഷമില്ലാത്തതാണു. ക്രിസ്തുമതം ഇവിടെ പ്രസംഗിക്കപ്പെട്ടതിന്റെ ശേഷം ഇൻഡ്യാചരിത്ര മണ്ഡലത്തിൽ ഉഗ്രമായി പ്രശോഭിച്ചുകൊണ്ടിരുന്ന അനേകം ചക്രവർത്തികളുടെ യശസ്സൂര്യൻ ക്രമേണ അസ്തമിക്കയും അവരുടെ പരാക്രമങ്ങൾ മിക്കവാറും നശിക്കയും അവരെ അറിയാത്ത അനേകം തലമുറകൾ പിന്നാലെ വരികയും ചെയ്തിരിക്കുന്നു. എങ്കിലും ആംഗ്ലേയകവികുല സാർവ്വഭൌമനായ ടെനിസൻ പറയുംപ്രകാരം കാലഗതിക്കനുസരിച്ചു കിംവ്യോദ്ദേശം വർദ്ധമാനമായി എന്നുള്ളതു സ്പഷ്ടീഭവിക്കുന്നുണ്ടു.

നമ്മുടെ സമുദായം കാലചക്രഗതിയിൽ നാമാവശേഷമാകാതെ ഇന്നും കേരളത്തിൽ ഒട്ടും അപ്രധാനമല്ലാത്ത ഒരു സമുദായമായി സൂക്ഷിക്കപ്പെട്ടിരിക്കുന്നതു ഓർക്കുമ്പോൾ നമ്മെ ഇപ്രകാരം രക്ഷിക്കുന്നതിൽ ജഗന്നിയന്താവായ നമ്മുടെ കർത്താവിനു എന്തൊ മഹത്തരമായ ഉദ്ദേശം ഉണ്ടായിരിക്കണമെന്നു നിർദ്ദേശിക്കാവുന്നതാണ്. ലോകത്തിലെ ഇപ്പോഴത്തെ നാഗരീകത്തിനും ജ്ഞാനത്തിനും എല്ലാ

തരത്തിലും അപരിമേയമായ അവകാശമുള്ളവരായ എബ്രായ ജാതിയുടെയൊ യൂറോപ്പിലെ ആദിക്രിസ്ത്യാനികളുടെയൊ ചരിത്രം നോക്കുന്നതായാൽ ഈ ജാതികളെ ദൈവം ഏതെല്ലാം വിധത്തിൽ കാത്തു സൂക്ഷിച്ചിരുന്നു എന്നും ഏതെല്ലാം വിധത്തിൽ ഇവരെ ഓരോതരം പാഠം പഠിപ്പിക്കുന്നതിനു പുത്രതുല്യമായ വാത്സല്യത്തോടുകൂടിയുള്ള ശിക്ഷകൾ അനുഭവിപ്പിച്ചിരുന്നു എന്നും അതിശയനീയമാംവണ്ണം ഏതെല്ലാം സന്ദൎഭങ്ങളിൽ വിടുവിച്ചിട്ടുണ്ടു എന്നും കാണാവുന്നതാണ്. അതുപോലെതന്നെ കേരളത്തിലെ സുറിയാനിക്കാൎക്കും ഓരോ കാലങ്ങളിൽ ഐശ്വൎയ്യവും കഷ്ടപ്പാടുകളും മാറി മാറി വരികയും ഓരൊ കാലങ്ങളിൽ നമ്മുടെ എന്നല്ല അന്യന്മാരുടെ കണ്ണുകളിൽ കൂടെയും നമ്മുടെ സമുദായത്തിനു മാഹാത്മ്യം ഉണ്ടാകയും ചെയ്തിട്ടുണ്ടു. ഇതിനെ സംബന്ധിച്ചു സംക്ഷിപ്തമായ ഒരു ചരിത്രംപോലും പറയുന്നതിനു വിസ്തരഭയത്താൽ തുനിയുന്നില്ല. നമ്മുടെ ചരിത്രത്തെ നാലു ഭാഗങ്ങളായി വിഭാഗിക്കുന്നതായാൽ ഒന്നു മൎത്തോമ്മാശ്ലീഹാ ഈ രാജ്യങ്ങളിൽ സുവിശേഷം പ്രചരിപ്പിച്ചതിന്റെ ശേഷം ക്രിസ്ത്യാനിമതം തിരുവിതാംകൂറിലെന്നല്ല ദക്ഷിണ ഇൻഡ്യാ മുഴുവനും വടക്കെ ഇൻഡ്യയിൽ ചില ഭാഗങ്ങളിലും ശക്തിയായിരിക്കുന്ന കാലവും അതിന്റെ ശേഷം അന്യമതക്കാരുടെ മതപീഡയാലും നമ്മുടെ അലസതയാലും ക്ഷയിച്ചു നെസ്തോറ്യമിഷ്യനറിമാർ ഇവിടങ്ങളിൽ വരുന്നതുവരെയും, രണ്ടു നെസ്തോർ വന്നതിന്റെ ശേഷം അവരുടെ ശക്തിയും വിശ്വാസഭേദങ്ങളും ആചാരങ്ങളും നമ്മുടെ ഇടയിൽ പ്രചരിക്കുന്നതും, മൂന്നു പോൎത്തുഗീസു മുതലായ യൂറോപ്യക്രിസ്ത്യാനികളുടെ സംസൎഗ്ഗവും, നാലു ചൎച്ചമിഷ്യൻകാരുടെ പ്രയത്നവും സംസൎഗ്ഗവും ഈ പ്രകാരം ആയിരിക്കും. എന്നാൽ ഇതിൽ ഒന്നാമത്തെ ഭാഗത്തിലാണു മാപ്പിളമാരുടെ ഐകമത്യത്തിന്റെയും മഹിമയുടെയും പരമകാഷ്ഠ എന്നു പറയപ്പെടാവുന്ന ഘട്ടം, ആ അവസ്ഥയിൽ നിന്നു നാം ചൎച്ചമിഷ്യൻകാർ വന്ന കാലത്തു ഏററവും അധോഗതിയിൽ എത്തിയിരുന്നു എന്നു അവരുടെ റിപ്പോൎട്ടുകളിൽ നിന്നും പ്രായമുള്ളവരിൽ നിന്നും ഗ്രഹിക്കാവുന്നതാണു. ആകപ്പാടെ ആലോചിക്കുന്നതാൽ കച്ചവടത്തിനു നമ്മുടെ തരകന്മാരും മുതലാളിമാരും, ആയുധാഭ്യാസത്തിൽ, അന്യന്മാരെയും തങ്ങളുടെ കളരികളിൽ പഠിപ്പിച്ചുവന്നവരായ പണിക്കരുമാരും രാജ്യകാൎയ്യങ്ങൾ നടത്തിപ്പോന്നവരായി ഈ തിരുവിതാംകൂറിലും കൊച്ചിയിലുമുള്ള അനേകം ഇടപ്രഭുക്കന്മാരുടെ മന്ത്രിമാരും കൊടുങ്ങല്ലൂർ പൊൎത്തുഗീസുകാർ വന്ന കാലത്തു മാപ്പിളമാൎക്കു പ്രത്യേകം ഒരു രാജാവും ഉണ്ടായിരുന്നതായി നാം അറിയുന്നു. എന്നാൽ ആംഗ്ലെയ മിഷ്യനറിമാർ വരുന്നതിനു വളരെകാലം മുമ്പുതന്നെ നമ്മുടെ ജാതിക്കുണ്ടായിരുന്ന പ്രധാന പ്രവൃത്തിയായ കച്ചവടത്തിൽ പ്രധാനികൾക്കു ആസക്തി കുറയുകയും രാജ്യത്തിന്റെ സ്ഥിതിക്കു അഭിമാനം കൂട്ടുന്നതായ കൃഷിയിലേക്കും ആയുധാഭ്യാസത്തിൽ നിന്നു വിദ്യാസമ്പാദനത്തിലേക്കും പ്രവേശിക്കയും ഈ രണ്ടു തുറകളിലും നാം സൎവ്വഥാ പ്രഥമഗണനീയന്മാരായി തീരുകയും ചെയ്തിരിക്കുന്നു. തിരുവിതാംകൂറിലെന്നല്ല ഇൻഡ്യയിൽ എല്ലായിടത്തും കൈതൊഴിൽ ഓരൊ ജാതിയുടെയും പ്രത്യേക ധൎമ്മമായി വെച്ചിരിക്കുന്നതുകൊണ്ടും കൈതൊഴിലിൽ പ്രവേശിച്ചിരുന്ന എല്ലാ ജാതികളുടെയും മേൽകോയ്മ ചെമ്പുതകിട്ടിലെ പദവിയാൽ സിദ്ധിച്ചിരുന്നതുകൊണ്ടും നമുക്കു അതിൽ പറയത്തക്ക യാതൊരു പ്രാധാന്യവും ഉണ്ടായിട്ടില്ല. ഇപ്പൊഴത്തെ അവസ്ഥ ഇതരസമുദായങ്ങളെ അപേക്ഷിച്ചു വലിയ അധോഗതിയല്ലെന്നു തോന്നിയാലും കാലാന്തരത്തിൽ നാം ഉയൎന്നുവരണമെങ്കിൽ എല്ലാത്തരജീവനമാൎഗ്ഗങ്ങളിലും ഉത്തമരീതിയിലുള്ള ഉത്സാഹം നമ്മുടെ സമുദായാംഗങ്ങൾക്കു ഉണ്ടാകേണ്ടതാണു.

ഈ പഴയസമുദായം മതവ്യത്യാസത്താൽ ഭിന്നങ്ങളായിരിക്കുന്ന മൂന്നു നാലു സമുദായങ്ങളായിട്ടാണല്ലൊ ഇപ്പോൾ ഇരിക്കുന്നതു. എന്നാൽ മുൻപറഞ്ഞതുപോലെ അനേകതരബന്ധങ്ങളാൽ യോജിപ്പിക്കപ്പെട്ടിരിക്കുന്ന നാം സാമുദായികകാൎയ്യങ്ങളിൽ ഒരുമിച്ചല്ലാതെ വൎദ്ധിക്കുന്നതിനൊ നശിക്കുന്നതിനൊ അസാദ്ധ്യമാകയാൽ നമ്മുടെ സഹോദരസമുദായങ്ങളോടു നാം വൎത്തിക്കേണ്ടതു ഏതു വിധത്തിലായിരിക്കണമെന്നു വിചിന്തനം ചെയ്യുന്നതു ഒട്ടും അസ്ഥാനത്തിലായിരിക്കയില്ലല്ലൊ.

നമ്മുടെ സഹോദരസമുദായങ്ങൾ നമ്മിൽനിന്നും വിശ്വാസവ്യത്യാസങ്ങളാലും നമ്മുടെ ചരിത്രത്തിൽ ഉണ്ടായ പല അപ്രതീക്ഷിതസംഭവങ്ങളാലും പിരിഞ്ഞു ഇപ്പോൾ പല ഭിന്നശാഖകളായി തീൎന്നിരിക്കുന്ന ശോച്യാവസ്ഥയെക്കുറിച്ചു പല മാന്യന്മാരും വിലപിക്കുന്നതു നാം കേട്ടിട്ടുണ്ടല്ലോ. എന്നാൽ "ചരിത്രതത്വങ്ങൾ ഏകരീതിയിൽതന്നെ പുനൎജ്ജനനമുള്ളവയാകുന്നു" എന്ന പ്രമാണപ്രകാരം എല്ലാ സമുദായങ്ങളിലും ഇങ്ങിനെയുള്ള പിരിച്ചിൽ ഉണ്ടാകുന്നതാണെന്നുള്ളതു ലോകത്തിലെ പല പ്രധാനസമുദായങ്ങളുടെയും ചരിത്രം നമ്മെ പഠിപ്പിക്കുന്നു. ക്രമത്തിൽ തന്നെ പടിഞ്ഞാറെ സഭയിൽനിന്നു പിരിഞ്ഞവരായി ഇപ്പോൾ എത്ര വകുപ്പുകളാണുള്ളതു. എബ്രായക്കാരുടെ ചരിത്രത്തിലും അവർ തങ്ങളുടെ ശക്തിയുടെ ഉച്ചത്തിൽ ഇസ്രായേൽഎന്നും യൂദാഎന്നും രണ്ടു ശാഖകളായി പിരിഞ്ഞു എന്നും അവിടെനിന്നു ഓരോ ഗോത്രങ്ങൾ പ്രബലങ്ങളായി എന്നും കാണുന്നു. മഹമ്മദീയർ അത്യന്തം ശത്രുത്വം പ്രദൎശിപ്പിക്കാറുള്ള നാലു പ്രധാന ശാഖകളായി പിരിഞ്ഞാണു യൂറോപ്പുഖണ്ഡത്തെ എന്നുവേണ്ടാ ആ കാലത്തുള്ള എല്ലാ സാമ്രാജ്യങ്ങളെയും ജയിച്ചു അവരുടെ നബിയുടെ മതത്തെ പ്രചരിപ്പിച്ചതു. ഇവയിൽ എല്ലാററിലും ഓരോ പിരിച്ചിലും അപ്പഴപ്പോൾ ഏററവും നാശകരമായ അനേകം സംഭവങ്ങളുടെ കാരണമായിരുന്നു എങ്കിലും അവസാനഫലം തങ്ങളുടെ കുലത്തിന്റെ മഹിമക്കാണു തീൎന്നിട്ടുള്ളതു.

(തുടരും.)

---

## കുടുംബയോഗങ്ങളുടെ ആവശ്യകത.

സ്യ. മഹാജനസാമൂഹ്യസമ്മേളനത്തിൽ വായിച്ചതു.

(എം. പി. വക്കി)

എട്ടുപത്തു കൊല്ലങ്ങളായി പതിവായി നടന്നുവരുന്ന ഈ വാൎഷിക സമ്മേളനത്തിൽ ഓരോ മഹാന്മാർ ഓരോ നല്ല വിഷയങ്ങളെപ്പററി എത്രയും ചാതുൎയ്യത്തോടെ പ്രസംഗിച്ചതിൽ ശതാംശമെങ്കിലും നടപ്പിൽ വരുകയോ വരുത്താൻ ആരെങ്കിലും ശ്രമിക്കുകയോ ചെയ്തിട്ടില്ലാത്ത സ്ഥിതിക്കു ഏതെങ്കിലും ഒരു പുതിയ സംഗതിയെപ്പററി ഇവിടെ പ്രസംഗിക്കുന്നതിനു ആത്മാഭിമാനമുള്ള ഏവനും ഒരു മടിയുണ്ടാകുന്നതാണു. എങ്കിലും നമ്മുടെ ആഗ്രഹങ്ങളിൽ പലതും സാധിക്കാതെപോയാലും, പിന്നെയും ആഗ്രഹിച്ചുകൊണ്ടിരിക്കുന്ന മനുഷ്യസ്വഭാവത്തെ ഓൎത്തും അഭിപ്രായപ്രകടനംകൊണ്ടു ദോഷമില്ലാത്തതിനാലും ഇതിലേക്കു മനസ്സുവച്ചു എന്റെ അവിവേകത്തെ മഹാജനങ്ങൾ ഔദാൎയ്യമായി ക്ഷമിക്കണമെന്നു അപേക്ഷിച്ചുകൊള്ളുന്നു.

സംഘങ്ങളിൽ പുറപ്പെടുവിക്കുന്ന അഭിപ്രായങ്ങൾ പ്രായേണ നടപ്പിൽ വരാത്തതു കാൎയ്യങ്ങളുടെ വലിപ്പവും ജനങ്ങളുടെ യോജിപ്പില്ലായ്മയും കൊണ്ടായിരിക്കാം. എന്നാൽ ഞാൻ ഉപന്യസിക്കാൻപോകുന്നതു അത്ര വലിയ "ആത്മകാൎയ്യ"ത്തെക്കുറിച്ചല്ല. അതു സാധിക്കാൻ അന്യോന്യബന്ധമില്ലാത്ത അനേകരുടെ സഹകരണവും ആവശ്യമില്ല. പൊതുകാൎയ്യം അന്യന്റെ കാൎയ്യമെ

ന്ന തെററിദ്ധരിച്ചിരിക്കുന്നവൎക്കു ഇതൊരു വലിയ തൻകാൎയ്യമായിത്തന്നെ ഏടുക്കാവുന്നതാണു. ഈ വക കാരണങ്ങളാലത്രെ വെറും “ചേനകാൎയ്യ”മായ കുടുംബയോഗങ്ങളെപ്പററി അല്പം ഉപന്യസിക്കാമെന്നു വച്ചതു.

നമ്മുടെ കുടുംബങ്ങൾ സമുദായസംഗതികളിൽ എത്രയും പ്രധാനമായ ഒരു ചുമതല വഹിക്കേണ്ടതാണെന്നുള്ളതിനെപ്പററി ആൎക്കും അഭിപ്രായവ്യത്യാസം ഉണ്ടാകയില്ലായിരിക്കാം. സമുദായത്തിലെ ഓരോ അംഗങ്ങളും അതിന്റെ ഭാരത്തിൽ പങ്കു കൊള്ളേണ്ടതുതന്നെ എങ്കിലും, സമുദായത്തിലെ സ്ഥാപനങ്ങളിൽ ഏത്രയും ചെറുതു കുടുംബമായിരിക്കേണ്ടതാണു. ഈ ചെറിയ സ്ഥാപനത്തിന്മേലാണു സമുദായഭവനം പണിയപ്പെട്ടിരിക്കുന്നതു. ഇതിന്റെ നേരെ മീതെ ഓരോ ഇടവകകളും അതിന്റെ മീതെ ഓരോ മെത്രാസന ഇടവകകളും അതിന്റെ മീതെ മലങ്കര ഇടവകയും— എന്നിങ്ങനെ പടി പടിയായി പല സ്ഥാപനങ്ങൾ ഉള്ളതിൽ കുടുംബങ്ങളുടെ ചുമതലയേയൊ നിലയേയൊ നാം മറന്നുകളയാൻ ഇടയുള്ളതാണു. അന്യോന്യാശ്രയമുള്ള പല സ്ഥാപനങ്ങളിൽ ഏററവും ചെറിയതിനാണു സൎവ്വപ്രാധാന്യം കല്പിക്കേണ്ടതെന്നു അല്പം ആലോചിച്ചാൽ മനസ്സിലാകാവുന്നതാണു. സൎക്കാർ ഭരണത്തെ നോക്കുകയാണെങ്കിൽ പ്രവൃത്തി, അല്ലെങ്കിൽ വില്ലേജാണു ഏത്രയും ചെറിയ സ്ഥാപനം. അതിന്റെ മീതെ താലൂക്കു, ഡിവിഷ്യൻ മുതലായി അനേകം സ്ഥാപനങ്ങളുണ്ടെങ്കിലും, ഒരു രാജ്യഭരണത്തിന്റെ സ്വഭാവം വില്ലേജു ഭരണം കൊണ്ടും അതിന്റെ വിജയം വില്ലേജു വാസികളുടെ ക്ഷേമവും സംതൃപ്തിയും കൊണ്ടും ഏകദേശം അളക്കാവുന്നതാണു.

നമ്മുടെ കുടുംബങ്ങൾക്കു ദീൎഘമായ ഒരു ചരിത്രമില്ലാത്തതും ഒരു വലിയ ന്യൂനതയായി ഞാൻ വിചാരിക്കുന്നു. സമുദായത്തിനു രണ്ടായിരം കൊല്ലത്തോളം പഴക്കമുണ്ടെന്നു എല്ലാവരും ഘോഷിക്കുന്നു. എന്നാൽ അതിൽ പത്തിലൊന്നു കാലം തുടൎച്ചയായി ഒരേ പേരിൽ അറിയപ്പെട്ടിട്ടുള്ള കുടുംബങ്ങൾ എത്രയുണ്ടു? ചരിത്രം നോക്കുന്നതായാൽ പോൎത്തുഗീസുകാരുടെ വരവിനു ശേഷം പ്രസിദ്ധന്മാരായിത്തീൎന്ന പലരുടേയും പേരു കാണുന്നുണ്ടു. അവരുടെ കുടുംബപ്പേരെന്തു? അവരുടെ കുടുംബക്കാർ ആരാണു? ശങ്കരപുരി, പകലോമററം എന്നിങ്ങനെ രണ്ടു പുരാതന തറവാട്ടുകളെപ്പററി എല്ലാവരും കേട്ടിട്ടുണ്ടു. പകലോമററം തറവാട അന്യം നിന്നുപോയതായി വിശ്വസിക്കപ്പെടുന്നു. ശങ്കരപുരി തറവാട ഏതാണു? കുറെ മുമ്പെ ഞാൻ ഒരു രോമ്മാസുറിയാനി പട്ടക്കാരനുമായി സംസാരിച്ചുകൊണ്ടിരിക്കുമ്പോൾ താൻ പഴയ ശങ്കരപുരി തറവാട്ടിൽ ഉൾപ്പെട്ടതാണെന്നു അദ്ദേഹം പറകയുണ്ടായി. ഇ

തിനെന്തു ലക്ഷ്യമാണുള്ളതു? വല്ല വംശാവലിയൊ മറ്റു ഏതെങ്കിലും ലക്ഷ്യമൊ അദ്ദേഹത്തിൻെറ തറവാട്ടിലില്ല. നേരെ മറിച്ചു ആയിരവും അതിലധികവും വർഷത്തെ ചരിത്രം സൂക്ഷിച്ചുവച്ചിരിക്കുന്ന എത്രയൊ കുടുംബങ്ങൾ ഇംഗ്ലണ്ടിലും മററുമുണ്ടു. ഈ തരം വംശാവലി ഇല്ലാത്തതു നിമിത്തം ക്നായിതൊമ്മൻെറ കപ്പലിൽ വന്നിറങ്ങിയവരുടേയും മിനിയാന്നു കുടുമ്മ മുറിച്ചവരുടേയും സന്തതികൾ ഒരേ പാത്രത്തിൽ ഇരിക്കുന്നു. നൂറമ്പതൊ ഇരുനൂറൊ കൊല്ലത്തെ പഴക്കമുണ്ടെന്നു സ്ഥാപിപ്പാൻ നൂറു കുടുംബക്കാരോട് ആവശ്യപ്പെട്ടാൽ പത്തു കുടുംബക്കാരെക്കൊണ്ടു അതു സാധിക്കുമെന്നു ഞാൻ വിചാരിക്കുന്നില്ല. ചില കുടുംബക്കാരുടെ പേരുകൾ പഴയ പള്ളിറിക്കാട്ടിലൊ സർക്കാർ റിക്കാട്ടിലൊ കണ്ടേക്കാം. അതു തന്നെ വളരെ ചുരുക്കമാണ്. ഇരുനൂറു കൊല്ലത്തിലധികം പഴക്കമുണ്ടെന്നു ഈ വിധം സ്ഥാപിക്കാൻ കഴിയുമൊ എന്നതന്നെ സംശയമാണ്. ചെമ്പേടു മുതലായ രേഖകൾ നിമിത്തം നമ്മുടെ സമുദായത്തിൻെറ വയസ്സു ഏറെ കുറയ്ക്കാൻ പാടില്ലാതെ ആയിട്ടുണ്ട്. എന്നാൽ ഈ വിധം അവിതർക്കിതമായ ഒരു ചരിത്രത്തിനു അടിസ്ഥാനപ്പെട്ടിട്ടുള്ള ഒരു പുരാതന കുടുംബത്തെയെങ്കിലും ഞാൻ അറിയുന്നില്ല. പഴയ കുടുംബക്കാരാണ്, പഴയ കുടുംബക്കാരാണ് എന്നിങ്ങനെ എല്ലാവരും പറയുന്നു എന്നല്ലാതെ പഴക്കമൊ പുതുക്കമൊ സ്ഥാപിക്കാൻ യാതൊരു ലക്ഷ്യവും ഇല്ലാത്ത പരിതാപകരമായ സ്ഥിതിയിലാണു നമ്മുടെ ഇരിപ്പ്.

കുടുംബത്തിൻെറ പുരാതനത്വത്തെയും മററും നോക്കീട്ടു കാൎയ്യമില്ലെന്നും കുടുംബത്തിൻെറ അംഗങ്ങളുടെ സ്വഭാവത്തെ മാത്രം നോക്കിയാണു അതിനു മാഹാത്മ്യം കല്പിക്കേണ്ടതെന്നും ഒരു വാദമുണ്ട്. ഈ വാദം യഥാസ്ഥിതികന്മാരായ സുറിയാനിക്കാരുടെ ഇടയിൽ അത്ര പ്രബലപ്പെട്ടിട്ടില്ല. അതിനാൽ ഇതിനു പ്രതിവാദം ചെയ്യേണ്ട ആവശ്യമില്ല. ഒരു വസ്തുവിൻെറയോ ആളുടേയൊ സമുദായത്തിൻെറയൊ ഗുണദോഷങ്ങൾ അറിയുന്നതിനു അതാതിൻെറ ചരിത്രം അറിഞ്ഞിരിക്കേണ്ടതു ആവശ്യമാണു. ചരിത്രപാരമ്പൎയ്യത്തോടുകൂടിയല്ലാത്ത ജ്ഞാനം ഒരിക്കലും പൂൎണ്ണമായിരിക്കയില്ല. തൽക്കാല കാൎയ്യം മാത്രം അന്വേഷിക്കുന്ന ഒരു വൈദ്യൻകൂടി രോഗത്തിൻെറ ചരിത്രം അറിയാൻ ആഗ്രഹിക്കുന്നുവല്ലൊ.

നമ്മുടെ കുടുംബങ്ങളുടെ പുരാതനത്വം തെളിയിക്കുന്നതിനു ഒരു വലിയ പ്രതിബന്ധമായി നിൽക്കുന്നതു കൂടെക്കൂടെ വീട്ടുപേരു മാറിക്കൊണ്ടിരിക്കുന്നതാകുന്നു. ഒരു സ്ഥലത്തുനിന്നു വേറൊരു സ്ഥലത്തു പോയി താമസിക്കാൻ ഇടയായാൽ അപ്പോൾ നാം ആ പുതിയ സ്ഥലത്തിൻെറ പേരു വീട്ടുപേരായി സ്വീകരിച്ചുകള

യുന്നു. ഇതു ചുരുക്കം ചില സംഗതികളിൽ ആവശ്യമായി വന്നേക്കാമെങ്കിലും, മിക്കസംഗതികളിലും വീട്ടുപേരു മാററം അനാവശ്യവും വിഢിത്വവുമാണെന്നാണ് എന്റെ അഭിപ്രായം. ഇതു നിമിത്തം ഞാൻ മുൻ സൂചിപ്പിച്ചപ്രകാരം പുരാതനത്വം—അഥവാ പ്രഭുത്വം—ഉള്ള ഒരു കുടുംബവും നാലൊ അഞ്ചോ തലമുറയ്ക്കുമുമ്പു മാമോദീസാക്കല്ലിനെ ആശ്രയിച്ച കുടുംബവും തമ്മിൽ ഭേദമില്ലാതായിപ്പോകുന്നു. പുരാതന കുടുംബക്കാരെക്കൊണ്ടുള്ള ആവശ്യം ഏതു സമുദായത്തിനുമുണ്ട്. ഹിന്തുക്കളാലും ലത്തീൻ ക്രിസ്ത്യാനികൾ മുതലായ അന്യ ക്രിസ്തീയ സമുദായങ്ങളാലും ചുററപ്പെട്ടിരിക്കുന്ന സുറിയാനി സമുദായത്തിനു ഈ ആവശ്യം സവിശേഷമായിട്ടുണ്ടെന്നാണ് എന്റെ അഭിപ്രായം.

കുടുംബപ്പേരു നിന്ദ്യമായി കരുതുന്ന ഒരു വർഗ്ഗം അടുത്തകാലത്തു കേരളത്തിൽ ഉണ്ടായിട്ടുണ്ട്. താവാട്ടുപേരു കൂട്ടിച്ചേർത്തെഴുതാൻ ഇവക്കു പ്രാണസങ്കടമാണ്. പേരു ചോദിച്ചാൽ വറുഗീസു വറുഗീസു വറുഗീസു എന്നോ കുരിയൻ ചെറിയാൻ തര്യൻ എന്നോ ഇവർ പറയുന്നതു കേൾക്കാം. വീട്ടുപേരു സായ്പന്മാർക്കില്ലെന്നായിരിക്കാം ഇവരുടെ വാദം. പക്ഷെ സായ്പന്മാരുടെ സർനെയിമിനോടു തുല്യമാണു നമ്മുടെ വീട്ടുപേരു എന്നുള്ള പരമാർത്ഥം ഇവർ വിസ്മരിച്ചുകളയുന്നു. ഒരാൾ സുറിയാനി സഭയിൽനിന്നു ആംഗ്ലിക്കൻ സഭയിൽ ചേർന്നു എന്നു വിചാരിക്കാം. എന്നാൽ അയാളുടെ മക്കൾ അയാളുടെ ജ്ഞാനസ്നാനപ്പേരിനെ സർനെയിം ആയി സ്വീകരിക്കുന്നു. അപ്പൻ ജേക്കബ് ജാൺ വറുഗീസ്. മകൻ ജാൺ ജേക്കബ് വറുഗീസ്. മകന്റെ മകൻ കുരിയൻ വറുഗീസു വറുഗീസു. ഇങ്ങനെ അവസാനപ്പേരു വറുഗീസു തന്നെ ആയി ഉപയോഗിച്ചുപോരുന്നു. ഇങ്ങനെ വീട്ടുപേരു തീരെ വിട്ടുകളയുന്ന ഈ സമ്പ്രദായം തീരെ ജുഗുപ്സാവഹമായി ഞാൻ കരുതുന്നു.

ഈ കാര്യത്തിൽ കത്തോലിക്ക സുറിയാനി സഹോദരന്മാരിൽ ചിലർ ആരംഭിച്ചിരിക്കുന്ന പരിഷ്കാരം അനുകരണീയമായിത്തന്നെ ഇരിക്കുന്നു. കുടുംബങ്ങൾക്കു ഇപ്പോൾ നാം സാധാരണ കൊടുത്തുവരുന്നതിലധികം പ്രാധാന്യം ഈ പരിഷ്കാരം നിമിത്തം കൊടുക്കാൻ ഇടവരുന്നു. യൂറോപ്യന്മാരുടെ സർനെയിമിനു തുല്യമാണു നമ്മുടെ വീട്ടുപേരെന്നു മുമ്പു പ്രസ്താവിച്ചുവല്ലൊ. ഈ വീട്ടുപേരു ആളുടെ മുമ്പു വയ്ക്കുന്നതിനു പകരം പിമ്പു വയ്ക്കുകയാകുന്നു ഈ പരിഷ്കാരികൾ ചെയ്യുന്നതു്. ദൃഷ്ടാന്തം. നധിയിരിക്കൽ ജോൺ എന്ന പഴയ പ്രയോഗത്തിനു പകരം ജോൺ നിധിയിരി എന്നാകുന്നു. സാധാരണ സപ്തമി വിഭക്തിയിൽ ഉപയോഗിക്കുന്ന വീട്ടുപേരു പ്രഥമ വിഭക്തിയിൽ ഉപയോഗിക്ക

ന്നതിൽ വൈഷമ്യം ഉണ്ടെന്നു തോന്നുന്നില്ല. ഈ പ്രയോഗം ശാസ്ത്രാനുസരണവും സുബദ്ധവും ആകയാൽ ഇതിനെ സ്വീകരിക്കുന്നതിൽ കുടുംബങ്ങളുടെ നിലനില്പിനെ സഹായിക്കാവുന്നതാണ്.

(തുടരും)

---

## മല്ലപ്പള്ളി പുത്തൻപള്ളി.

അല്ലയോ ഇഷ്ടമിത്രമായ ഭവതിയേ! എന്റെ അരിഷ്ടാവസ്ഥയിൽ നീ എന്റെ മക്കളോടു ഒരു ശുപാർശ പറഞ്ഞു. പക്ഷെ അതു എന്റേതല്ലായിരുന്നു. എന്റെ മക്കളിൽ ഒരു കോന്തന്റേതായിരുന്നു. അവൻ പറഞ്ഞാൽ എന്റെ ശ്രേഷ്ഠമുള്ള മക്കൾ അനുസരിക്കുമോ? അവനോ ഇന്നലെ പെയ്ത മഴയ്ക്കു ഇന്നു കുരുത്ത തകര എന്നു കണക്കാണ്. അതങ്ങിനെ കിടക്കട്ടെ. എന്റെ ശുപാർശയെ കേട്ടുകൊൾക. സ്വർഗ്ഗവും സ്വർഗ്ഗങ്ങളുടെ സ്വർഗ്ഗവും തനിക്കു മതിയാകാത്ത ദൈവത്തിന്റെ വാസസ്ഥലമായി പണിയപ്പെട്ടുന്ന ദേവാലയം എത്രമേൽ പരിശുദ്ധമായിരിക്കണം എന്നുള്ളതു ഭവതിക്കറിയാമല്ലോ. അതിനാൽ ഭവതി എന്റെ മക്കളോടു പറയേണ്ടുന്നതു "നിങ്ങൾ യഹോവായുടെ ആലയത്തെ അതിന്റെ സകല ഉപകരണങ്ങളോടും കൂടി അലങ്കരിപ്പിൻ. വിശേഷമായ സാക്ഷിയിൻകൂടാരത്തെയും, ശ്ലോമ്മോന്റെ മഹത്തായ ദേവാലയത്തെയും, യുസ്തിനിയൻ എമ്പ്രദോരുടെ സൂഫിയാ പള്ളിയേയും നോക്കി നിങ്ങളുടെ മാതാവായ യഹോവായുടെ ഭവനത്തെ അലങ്കരിപ്പിൻ. നിങ്ങളുടെ ശുഭദിവസങ്ങളിൽ, സുഭിക്ഷമുള്ളകാലത്തു തന്നെ അതിനെ അലങ്കരിപ്പിൻ. പള്ളികൾ സ്വർഗ്ഗീയ ഊർശ്ലേമിന്റെ മാതൃകയാകുന്നു. അതു ഏതുപ്രകാരമുള്ളതു എന്നു ഗലിയാന പുസ്തകം ൨൧-ാം അദ്ധ്യായം ഒന്നു വായിച്ചു നോക്കി നിങ്ങളുടെ മാതാവിന്റെ ജീർണ്ണവസ്ത്രങ്ങളെ നീക്കിക്കളഞ്ഞു മോടിയുള്ള വസ്ത്രങ്ങളെ ധരിപ്പിക്കുവിൻ" ഇപ്രകാരമാണ്. എന്റെ പ്രിയ മക്കളേ നിങ്ങൾ കേട്ടുവല്ലോ എന്താണ്? "കുളിത്ത" എന്നും മറ്റുമില്ല. തന്റെ മാതാവിന്റെ നഗ്നതയെ വെളിപ്പെടുത്തുന്ന അശുദ്ധനായ പുത്രൻ സംസ്കൃതത്തിൽ തോയിച്ചപ്പോൾ വന്നുപോയ അബദ്ധമാണിത്. അതിനാൽ എന്റെ പ്രിയ മക്കളെ നിങ്ങൾ അതു ഒന്നും വകവയ്ക്കണ്ടാ. നിങ്ങൾ നിങ്ങളുടെ മാതാവിന്റെ നഗ്നതയെ വെളിപ്പെടുത്താതെ മോടിയുള്ള കസവു വസ്ത്രങ്ങളെ എന്നെ ധരിപ്പിക്കുക. നിങ്ങൾ എന്നിൽ ഒന്നിച്ചു കൂടുമ്പോൾ കുഞ്ഞാടിന്റെ കല്യാണവിരുന്നിനു സ്വർഗ്ഗീയ ഊർശ്ലേമിൽ ഒന്നിച്ചു കൂടുന്നതിന്റെ ഓർമ്മയും അതിനായിട്ടു അനുഗ്രഹവും ഉണ്ടാകും.

എന്റെ മക്കളെ നിങ്ങൾ എന്നെ ബാല്യത്തിൽ ദുഃഖിപ്പിച്ചതുപോലെ എന്റെ യൌവനത്തിൽ എന്നെ ദുഃഖിപ്പിക്കരുതെ. വിവാദത്തിലും ക്രിസ്തു പ്രസംഗിക്കപ്പെടുന്നു. അതിൽ ഞാൻ സന്തോഷിക്കുന്നു എന്നു പറഞ്ഞ പ്രകാരം എന്റേതല്ലാത്ത ശ്രൂപാശിയെ ഭവതിയിൽ കണ്ടപ്പോൾ അല്പ നാളേക്കു ഞാൻ മൌനമായിരുന്നു എന്നിട്ടും ഒരു ഗുണവുമില്ല. അതു ഞാൻ പറയാഞ്ഞിട്ടായിരിക്കാം. ആ കോന്തൻ പറഞ്ഞാൽ വല്ലവരും കേൾക്കുമോ? എന്റെ മാതാക്കളുടെയും സഹോദരികളുടെയും കൂട്ടത്തിൽ എന്നെ മൂന്നാമതായി കണക്കിടാമെന്നു എന്റെ കട്ടിലിനെ അശുദ്ധമാക്കുന്ന പുത്രൻ പറഞ്ഞിരിക്കുന്നു. ഞാൻ അവിടെയെങ്ങും അടുക്കുകയില്ല. ഒരു ലക്ഷത്തിൽപരം രൂപായുള്ള സ്വത്തുള്ള പല പള്ളികളും ഉണ്ടല്ലൊ അവരെപ്പോലെയാകണമെന്നു ഞാൻ പറയുന്നില്ല. എന്റെ സ്ഥിതിക്കും ശേഷിക്കും തക്കവണ്ണം എന്നെ അലങ്കരിക്കണമെന്നെ എന്റെ വാത്സല്യ മക്കളോടു ഞാൻ ഗുണദോഷിക്കുന്നുള്ളു.

ഹേ സത്യമേ നീ കേൾക്കുക! എന്റെ നാമം പത്രോസ് പൌലൂസ് ശ്ലീഹന്മാരുടേതാണു. എന്നെ അശുദ്ധമാക്കുന്ന പുത്രൻ ഇവിടെയും വ്യാജനാവിനെ ഉപയോഗിക്കുന്നതിൽനിന്നു മാറിയിട്ടില്ല. പത്രികയെ നീ എന്റെ പേൎക്കു ഒരു ശ്രൂപാശി മാത്രം പറയണമെന്നു ഞാനപേക്ഷിക്കുന്നു 'ഇരു ശ്രൂപാശി' ഭവതി പറയണ്ടാ.

എന്റെ മകന്റെ പോക്കററിലേതു പിന്നാലെ വിളമ്പുമെന്നാണു പറഞ്ഞതു എന്നാൽ അതു വിളമ്പുന്നതിനു മുമ്പെ പോക്കററു പോയെന്നാണു തോന്നുന്നതു.

പ്രിയ പത്രികയെ നീ എന്റെ മക്കളോടു എന്നെക്കുറിച്ചു ഇപ്രകാരം എന്റെ ശ്രൂപാശിയെ പറഞ്ഞു കേൾപ്പിക്കണേ!

വാത്സല്യമക്കളേ പത്രികയുടെ ശ്രൂപാശിയെ കേട്ടു നിങ്ങളുടെ മാതാവിനെ അലങ്കരിക്കുക. നിങ്ങൾ വിശേഷപ്പെട്ട ഭവനങ്ങളിൽ വസിക്കയും എന്നെ ഈ സ്ഥിതിയിൽ കിടത്തുകയും ചെയ്യുന്നതു ഇനിക്കു തീവ്ര വേദനയെ ഉളവാക്കുന്നതാകുന്നു. അതിനാൽ കഴിയുന്ന വേഗത്തിൽ എന്നെ അലങ്കരിക്കേണ്ടതു നിങ്ങളുടെ കൎത്തവ്യകൎമ്മമാണെന്നു വിചാരിച്ചു നിങ്ങളിൽ നിന്നു സകല വിരുദ്ധതകളേയും നീക്കികളഞ്ഞു ഇന്നുതന്നെ എന്നെ അലങ്കരിപ്പാൻ ശ്രമിച്ചുകൊൾക.

---

## ഒരു മരണം.

വാകത്താനത്തു പള്ളിയിലെ വന്ദ്യപട്ടക്കാരിൽ ഒരുവനായിരുന്ന ദിവ്യശ്രീ. പ്ലാപ്പറമ്പിലായ കോയിപ്പുറത്തു ഗീവറുഗീസ് കത്തനാർ അവർകൾ തന്റെ ൬൬-ാമത്തെ വയസ്സിൽ സ്വഭവനത്തിൽ വച്ചു കർത്താവിൽ നിദ്ര പ്രാപിച്ച വിവരം വ്യസനപൂർവ്വം വായനക്കാരെ അറിയിച്ചുകൊള്ളുന്നു. ഇദ്ദേഹം മുളന്തുരുത്തിൽ കബറടങ്ങിയ മാർ കൂറിലോസ് ബാവായുടെ കൂടെയും പാമ്പാക്കുടെ കോനാട്ടും ശിഷ്യപ്പെട്ടു സുറിയാനിഭാഷ അഭ്യസിച്ചിട്ടുള്ളതിനാൽ വടക്കുള്ള പലക്കും "പ്ലാപ്പറമ്പിൽ അച്ചൻ" എന്ന നാമധേയത്തോടുകൂടി ഇദ്ദേഹത്തെ പരിചയമുണ്ടു. ഇടക്കാലത്തു മാർ മത്ത്യൂസ് അത്താനാസ്യോസിന്റെ മതവിപരീതം നിമിത്തം തല്ക്കാലത്തേക്കു വേറെ പള്ളി സ്ഥാപിച്ച രണ്ടു പട്ടക്കാരിൽ ഒരുവനായിരുന്നു ഇദ്ദേഹം. ഇപ്പോഴത്തെ വലിയ തിരുമേനിക്കു മാർ മത്ത്യൂസ് അത്താനാസ്യോസ് നിമിത്തം കോട്ടയം മുതൽ തെക്കോട്ടുള്ള പള്ളികളിൽ പ്രവേശനം ലഭിക്കാതെ കൊച്ചി മുതലായ സ്ഥലങ്ങളിൽ സഞ്ചരിക്കയിൽ കടിഞ്ഞൂൽ സ്ഥാനത്തു പ്രവേശനം ലഭിച്ചതു വാകത്താനത്തു പള്ളിയിലേക്കും ആയതു ഇദ്ദേഹത്തിന്റെ പിതൃമുഖാന്തിരവും ആയിരുന്നു. ഇദ്ദേഹം ഉദ്ദേശം ൫൦ കൊല്ലത്തോളം തന്റെ സ്വന്ത ഇടവകയേയും സമീപെയുള്ള പല പള്ളികളേയും രണ്ടു നാലു സംവത്സരങ്ങളായി ഇവിടെ ഒരു പുലക്രിസ്ത്യാനിസഭ ഏറ്റെടുത്തി ആയതിനെയും, ഭരിച്ചശേഷം കുംഭമാസം ൨൭-ാം൹ മുതൽ രോഗപീഡിതനായി. രോഗാരംഭമുതൽ മരിച്ചുപോകുമെന്നുള്ള വിശ്വാസം ഇദ്ദേഹത്തിനുണ്ടായിരുന്നതിനാൽ മരണത്തെപ്പറ്റി പലരോടും ഗുണദോഷിക്കയും സ്വന്ത ആജ്ഞപ്രകാരം സ്ഥലത്തെ പള്ളിയിൽ നിന്നു വ. ദി. ശ്രീ. ഗീവറുഗീസു റമ്പാച്ചനെയും പട്ടക്കാരെയും വരുത്തി അന്ത്യകൂദാശ, ശു: കുർബ്ബാന മുതലായതു കൈക്കൊള്ളുകയും ചെയ്തശേഷം സ്നേഹിതന്മാരും വൃദ്ധന്മാരും ആയി ഇടവകയിലുള്ള ഏതാനും ആളുകളെ ക്ഷണിച്ചുവരുത്തി അവൎക്കു ഒരു സ്നേഹവിരുന്നു കഴിക്കയും ചെയ്തു. പിന്നാലെ വ. ദി. ശ്രീ. ഗീവറുഗീസു റമ്പാച്ചനും സമീപസ്ഥന്മാരായ എട്ടുപത്തു പട്ടക്കാരും കൂടി കന്തീലാക്രമവും നിവൃത്തിച്ചു.

ഈ അവസരങ്ങളിൽ ഒക്കെയും ഇദ്ദേഹത്തിനു നല്ല സുബോധവും, ഓർമ്മയും, അനുതാപവും ഉണ്ടായിരുന്നു. ക്രമേണ രോഗം വർദ്ധിച്ചു മീനം ൨-ാം൹ ഞായറാഴ്ച രാത്രി പന്ത്രണ്ടര മണിക്കു കർത്താവിൽ നിദ്ര പ്രാപിക്കയും, നി. വ. ദി. ശ്രീ. മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും വ.

ബി. ശ്രീ. ഗീവറുഗീസു റമ്പാച്ചനും, ബി. ശ്രീ. മട്ടക്കൽ മല്പാനച്ചനും മററു പല പട്ടക്കാരും, ശെമ്മാശന്മാരും, ഉൾപ്പെടെ ഇരുപതിൽ പരം വൈദികന്മാരും ഉദ്ദേശം ആയിരത്തോളം ജനങ്ങളും കൂടി നാന്ന- തിങ്കളാഴ്ച ശവസംസ്കാര ശുശ്രൂഷ ഭംഗിയായി നടത്തുകയും ചെയ്തു. ഈ ദേഹത്തിനുവേണ്ടി എല്ലാവരും പ്രാർത്ഥിക്കണമെന്നു പ്രത്യേകം ഓർമ്മപ്പെടുത്തിക്കൊള്ളുന്നു.

---

## താരകാധിപരുടെ വക്രബുദ്ധികൾ.

ഇടവകപത്രിക പത്രാധിപർ അവർകൾക്കു.

സാർ കഴിഞ്ഞ മീനമാസത്തിലെ താരകയിൽ മിസ്റ്റർ എ. പീലിപ്പോസ് എം. എ. ബി. എൽ. അവർകൾ എഴുതിയിരിക്കുന്ന എഴുത്തുകളേയും അവയ്ക്കു താരകാധിപർ പറഞ്ഞിട്ടുള്ള സമാധാനങ്ങളേയും ഒന്നു നിരൂപണം ചെയ്യുന്നതു എത്രയോ ആവശ്യമായിരിക്കുന്നു. അതിനാൽ എന്റെ ഈ ഉപന്യാസവും കൂടെ നിങ്ങളുടെ പത്രികയിൽ ചേർത്തു പ്രസിദ്ധം ചെയ്വാൻ അപേക്ഷിക്കുന്നു.

ആദ്യമായി ആലോചിപ്പാനുള്ളതു മിസ്റ്റർ പീലിപ്പോസു താരകാധിപരെപ്പററി പറഞ്ഞിട്ടുള്ള ദോഷാരോപണങ്ങൾ എന്തെല്ലാമാണെന്നും, അവയ്ക്കു വല്ല അടിസ്ഥാനവും ഉണ്ടോ എന്നും, അവയ്ക്കു താരകാധിപർ കൊണ്ടുവന്നിട്ടുള്ള സമാധാനങ്ങൾ യുക്തിക്കും സത്യത്തിനും ചേരുന്നവയാണോ എന്നും ആകുന്നു. മിസ്റ്റർ പീലിപ്പോസിന്റെ ലേഖനത്തിൽ നിന്നു രണ്ടു ദോഷാരോപണങ്ങൾ അദ്ദേഹം വിശുദ്ധ ജീവിതക്കാരനായ താരകാധിപരെപ്പററി കൊണ്ടുവന്നിരിക്കുന്നതായി കാണാവുന്നതാണ്. അതിൽ ഒന്നാമത്തേതു, താരകാധിപർ 'വക്രബുദ്ധി' ഉപയോഗിച്ചു മിസ്റ്റർ പീലിപ്പോസിന്റെ പേർക്കു എഴുത്തു അയച്ചു എന്നാകുന്നു. "ഈ വക്രബുദ്ധി" എന്താണു? ൭൨ ചിങ്ങത്തിലെ ഇടവകപത്രികയിൽ ഇപ്രകാരം ഒരു വാചകം കാണുന്നു. "ആ ലേഖനകർത്താവു" (എം. എൻ-ഓയുടെ ലേഖനങ്ങൾ) മിസ്റ്റർ കേ. എൻ. ദാനിയേൽതന്നെയാണെന്നും അതിലെ വാചകരീതിയും വാദങ്ങളും തന്റെ മനഃസാക്ഷിയ്ക്കും സുവിശേഷപ്രസംഗത്തിനും ചേർന്നതല്ലെന്നു അദ്ദേഹം ഒരു എം. എ. ബി. എൽ.കാരനോടു പറഞ്ഞിട്ടുണ്ടോ?" ഇടവകപത്രിക താരകാധിപരെപററി മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കി കൊണ്ടുവന്നിട്ടുള്ള ദോഷാരോപണം ഇതാകുന്നു. ഇങ്ങനെ ഒരു ദോഷാരോപണം കണ്ട ഉടൻതന്നെ താരകാധിപർ മിസ്റ്റർ പീലിപ്പോസിന്റെ പേർക്കു അതിനെ തിരുത്തി പത്രികയിൽ എഴുതണം എന്നു ഒരെഴുത്തയച്ചു. (താ. പുസ്ത. ര, ല. ൧൧. പുറം ൧൭൫) ആ എഴുത്തിനു മിസ്റ്റർ പീലിപ്പോസിന്റെ മറുപടി കിട്ടിയതിൽ പിന്നെ ആ സംഗതിയെ സംബന്ധിച്ചു താരകാധിപർ അനങ്ങിയിട്ടില്ല. ആ മറുപടി പോക്കററിൽ സൂക്ഷിച്ചു വയ്ക്കുകയല്ലാതെ ആ മറുപടിക്കു ഹേതുവായ ദോഷാരോപണത്തെ സംബന്ധിച്ചോ ആ ദോഷാരോപണത്തെ ശരിയാക്കാൻ മിസ്റ്റർ പീലിപ്പോസിന്റെ പേർക്കു അയച്ച എഴുത്തിനെ സംബന്ധിച്ചോ, യാതൊന്നും താരകയിൽ ചേർത്തിരുന്നില്ല. ൭൨ ചിങ്ങത്തിലെ പത്രകയിൽ ആണു താരകാധിപരെ സംബന്ധിച്ചു മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കി ഒരു ദോഷാരോപണം കൊണ്ടുവന്നതു എന്നു നാം കണ്ടുവല്ലോ. അങ്ങിനെയൊരു ദോഷാരോപണം പത്രികയിൽ ഉണ്ടായിരുന്നതായി കന്നി, തുലാം, വൃശ്ചികം ഈ മാസങ്ങളിലെ താരകയിൽ പറയാൻ താരകാധിപർക്കു വളരെ സൌകര്യമുണ്ടായിരുന്നിട്ടും അങ്ങിനെ ചെയ്തില്ല. മിസ്റ്റർ പീലിപ്പോസിന്റെ മറുപടി താരകാധിപർക്കു ദോഷമായി വരികയാൽ ആണു കന്നി, തുലാം, വൃശ്ചികം ഈ മാസങ്ങളിലെ താരകയിൽ ഇടവകപത്രികയുടെ ദോഷാരോപണത്തെ സംബന്ധിച്ചു താരകാധിപർ മൌനം ദീ

ക്ഷിച്ചിരുന്നതു എന്നുള്ളതിനു വല്ല സംശയവും ഉണ്ടോ? എന്നുമാത്രവുമല്ല കന്നി, തുലാം, വൃശ്ചികം ഈ മാസങ്ങളിലെ താരകയിൽ മൌനം ദീക്ഷിച്ചിരുന്ന ശേഷം ധനു, മകരം ഈ മാസങ്ങളിലെ താരകകളിൽ മേൽപ്രസ്താവിച്ച ഇടവകപത്രികയുടെ ദോഷാരോപണത്തെ മറച്ചുവച്ചുകൊണ്ടു താരകാധിപർ കള്ളം പറയുന്ന ആൾ എന്നു ഇടവകപത്രിക പറയുന്നു എന്നിപ്രകാരം യാതൊരു അടിസ്ഥാനവും ഇല്ലായെന്നു താരകാധിപക്കു അറിയാവുന്ന ഒരു പുതിയ ദോഷാരോപണം ഇടവകപ്പത്രിക താരകാധിപരെപറ്റി മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കികൊണ്ടു വന്നിരിക്കുന്നു എന്നു പ്രസ്താവിച്ചുകാണുന്നു. എന്നിട്ടും ആദ്യ ദോഷാരോപണത്തെപറ്റി യാതൊരു സമാധാനവും വരുത്താതെ കള്ളം പറഞ്ഞു എന്നുള്ള രണ്ടാമത്തെ സംഗതിക്കു ൧൦൮൭ മകരം ൭-ാനു താരകാധിപർ "ഞാൻ കള്ളം പറഞ്ഞു എന്നോ പറയുമെന്നോ നിങ്ങൾക്കു അഭിപ്രായമുണ്ടോ എന്നു ഉടനെ ദയവു ചെയ്തു മറുപടി അയച്ചുതരണമെന്നപേക്ഷിക്കുന്നു" എന്നു മിസ്റ്റർ പീലിപ്പോസിന്റെ പേർക്കു എഴുതിയതു വക്രബുദ്ധി ആണെന്നാണു മിസ്റ്റർ പീലിപ്പോസ് പറയുന്നതു. വായനക്കാർ ഈ എഴുത്തു ഒന്നു പ്രത്യേകം സൂക്ഷിച്ചു വായിക്കണം. ഇടവകപത്രികയിലെ വാദത്തെ സംബന്ധിച്ചാണു ഈ എഴുത്തു അയക്കുന്നതു എന്നു എഴുത്തുകൊണ്ടു അശേഷം മനസ്സിലാക്കാൻ പാടില്ല. താരകാധിപർ കള്ളം പറയുന്ന ആളാണു എന്നു ഇടവകപ്പത്രിക പറയുന്നു എന്നും ഈ എഴുത്തിൽ കാണിച്ചിട്ടില്ല. താരകാധിപർ ആദ്യം മിസ്റ്റർ പീലിപ്പോസിന്റെ പേർക്കു അയച്ച എഴുത്തിൽ ഉണ്ടായിരുന്ന ദോഷാരോപണത്തെ സംബന്ധിച്ചു യാതൊരു തീരുമാനവും വന്നിട്ടില്ലാത്ത സ്ഥിതിക്കു അതിനെ സംബന്ധിച്ചു ഈ എഴുത്തിൽ എന്തെങ്കിലും പറയാൻ സൌകര്യമുണ്ടായിരുന്നിട്ടും യാതൊന്നും കാണുന്നില്ല.

മിസ്റ്റർ പീലിപ്പോസിന്റെ മറുപടിക്കു കാത്തിരിക്കുകയായിരുന്നു എന്നു സമാധാനം പറയുന്ന വിശുദ്ധ ജീവിതക്കാരനായ താരകാധിപർ ആ മറുപടി കാണാഞ്ഞതിനെപറ്റി യാതൊന്നും ഈ എഴുത്തിൽ മിസ്റ്റർ പീലിപ്പോസിനോടു ചോദിക്കുന്നതായി കാണുന്നില്ല. വാലും വകപ്പും ഒന്നും ഇല്ലാതെ വാദവിഷയത്തെ മറച്ചു ഇപ്രകാരം ഒരു എഴുത്തു മിസ്റ്റർ പീലിപ്പോസിന്റെ പേർക്കു അയച്ചതു വക്രബുദ്ധി അല്ലെങ്കിൽ പിന്നെ എന്താണു? താരകാധിപർ എത്രതന്നെ വാദിച്ചാലും ഇതു വക്രബുദ്ധി അല്ലായെന്നു വരുത്താൻ കഴിയുന്നതല്ല. എന്നാൽ ഈ എഴുത്തിനു അടിസ്ഥാനമായി അദ്ദേഹം കൊണ്ടുവന്നിരിക്കുന്ന സമാധാനം പരിശോധിക്കുമ്പോൾ ആണു അദ്ദേഹത്തിന്റെ വക്രബുദ്ധി നല്ലപോലെ വെളിപ്പെടുന്നതു. താരകാധിപരുടെ സമാധാനം മീനത്തിലെ താരകയിൽ നിന്നു താഴെ ചേർക്കുന്നു. "കള്ളം പറച്ചിലും മനഃസാക്ഷിയില്ലായ്മയും താരകാധിപക്കാണെന്നു ഞാൻ മുൻ ലേഖനങ്ങളിൽ കാണിക്കയും അതിൽ ഒന്നിലേക്കു സാക്ഷിയായി ഒരു എം. ഏ. ബി. എൽ-കാരനെ ചൂണ്ടിക്കാണിക്കയും ചെയ്തിട്ടുണ്ടായിരുന്നു' എന്നുപ്രകാരം ൧൦൮൭ വൃശ്ചികത്തിലെ പത്രിക പറഞ്ഞിരിക്കുന്നു. (പുറം ൨൭) ഞങ്ങൾ കള്ളം പറഞ്ഞു എന്നു സ്ഥാപിപ്പാനാണു ഇവിടെ എം. ഏ. ബി. എൽ-കാരനെ സാക്ഷിയാക്കിയിരിക്കുന്നതു എന്നുള്ളതിനു തർക്കമില്ല" ഇവിടെ ഇടവകപത്രിക പറഞ്ഞിരിക്കുന്നതെന്തു? താരകയുടെ അനുമാനം എന്തു? ൧൦൮൭, ചിങ്ങത്തിലെ പത്രികയിൽ ആ ലേഖനകർത്താവു മിസ്റ്റർ കെ. എൻ. തന്നെയാണെന്നും അതിലെ അപകീർത്തിയും വാദങ്ങളും തന്റെ മനഃസാക്ഷിയ്ക്കും രക്ഷയ്ക്കും സുവിശേഷപ്രസംഗത്തിനും ചേർന്നതല്ലെന്നു അദ്ദേഹം ഒരു എം. ഏ. ബി. എൽകാരനോടു പറഞ്ഞിട്ടുണ്ടോ? എന്നു എഴുതിയിരുന്നതിന്റെ ശേഷം ൧൦൮൭, വൃശ്ചികത്തിലെ പത്രികയിൽ കള്ളം പറച്ചിലും മനഃസാക്ഷിയില്ലായ്മയും താരകാധിപക്കാണെന്നു പറഞ്ഞിട്ടു അതിൽ ഒന്നിലേക്കു സാക്ഷിയായി ഒരു എം. ഏ. ബി. എൽ.കാരനെ ചൂണ്ടിക്കാണിക്കയും ചെയ്തിട്ടുണ്ടായിരുന്നു എന്നു പറഞ്ഞിരിക്കുന്നു. ഈ ഭാവവും വായനക്കാർ ഒന്നു സൂക്ഷിച്ചു വായിക്കണം. കള്ളം പറച്ചിൽ, മനഃസാക്ഷിയില്ലായ്മ എന്നിപ്രകാരം രണ്ടു കുറ്റങ്ങൾ പ്രസ്താവിച്ചതിന്റെ ശേഷം അതിൽ ഒന്നിലേക്കു മാത്രം ഒരു എം. ഏ. ബി. എൽ.കാരനെ സാക്ഷിയാക്കിയിട്ടുണ്ടായിരുന്നു എന്നുമാണു പത്രിക പറയുന്നതു. ആ വാചകത്തിൽ കള്ളം പറച്ചിൽ എന്നൊരു പദമെ ഇല്ല. നേരെ മറിച്ചു മനഃസാക്ഷി ഇല്ലായ്മ എന്നു കാണുന്നതാകുന്നു. ഈ സ്ഥി

തിക്കു വൃശ്ചികത്തിലെ പത്രികയിൽ കള്ളം പറച്ചിൽ എന്നും, മനഃസാക്ഷിയില്ലായ്മ എന്നും രണ്ടു കുററങ്ങൾ പറഞ്ഞശേഷം അതിൽ ഒന്നിലേക്കു എം. ഏ. ബി. എൽ.കാരനെ സാക്ഷിയാക്കിയിരിക്കുന്നു എന്നു പറഞ്ഞിരിക്കുന്നതു മനഃസാക്ഷിയില്ലായ്മയെ സംബന്ധിച്ചാണു എന്നു ആൎക്കും അറിയാവുന്നതാണ്. അതു അറിയാൻ പാടില്ലാത്ത ഒരു ഭോഷൻ ആണു താരകാധിപർ എന്നു ഞാൻ വിചാരിക്കുന്നില്ല. എന്നിട്ടും ഒരു സംശയവും കൂടാതെ കള്ളം പറച്ചിലിനാണു ഇവിടെ എം. ഏ. ബി. എൽ.കാരനെ സാക്ഷിയാക്കിയിരിക്കുന്നതു എന്നു തീൎത്തു പറയുന്നു. "തക്കമില്ല" എന്നുള്ള നിശ്ചിത പദത്തെ ആണു അദ്ദേഹം ഉപയോഗിച്ചിരിക്കുന്നതു. പ്രത്യക്ഷത്തിൽ മനഃസാക്ഷിയില്ലായ്മയ്ക്കാണ് ഇവിടെയും എം. ഏ. ബി. എൽ. കാരനെ സാക്ഷിയാക്കിയിരിക്കുന്നതു എന്നു താരകാധിപൎക്കറിയാം.

എന്നാൽ തക്കമില്ല എന്നിപ്രകാരം നിശ്ചിതപദം ചേൎത്തു ഒരു വാചകം എഴുതിവെച്ചാൽ വായനക്കാരെ തെററിധരിപ്പിക്കാം എന്നാണു താരകാധിപർ വിചാരിച്ചതു. ഇതു വേറൊരു വക്രബുദ്ധിയാണ്. ആദ്യം ഉപയോഗിച്ച വക്രബുദ്ധിയെ ശരിപ്പെടുത്താൻ ഉപയോഗിച്ച രണ്ടാമത്തെ വക്രബുദ്ധിയാണു ഇതു. വിശുദ്ധ ജീവിതവും ഈ വക വക്രബുദ്ധികളും കൂടെ ഒരാളിൽ സ്ഥിതി ചെയ്യുന്നതു എങ്ങിനെയെന്നു ദൈവത്തിനു മാത്രം അറിയാം. അല്ലയൊ താരകാധിപരേ വായനക്കാരെ തെററിധരിപ്പിക്കാം, പക്ഷെ ഈ വക കൃത്രിമങ്ങൾക്കു നിങ്ങൾ ഹൃദയത്തെ പരിശോധിക്കുന്ന ദൈവത്തിന്റെ മുമ്പാകെ എങ്ങനെ ഉത്തരം പറയും. വൃശ്ചി..ചിങ്ങത്തിലേയും വൃശ്ചികത്തിലേയും പത്രികാ വാചകങ്ങളിൽനിന്നു മനഃസാക്ഷിയില്ലായ്മ എന്ന നിങ്ങളുടെ കുററത്തിനാണു എം. ഏ. ബി. എൽ.കാരനെ സാക്ഷിയാക്കിയിരിക്കുന്നതു എന്നുള്ളതിനു തക്കമില്ല. എന്നാൽ ആ കുററത്തെ സംബന്ധിച്ചു നിങ്ങൾ മിസ്റ്റർ പീലിപ്പോസിനോടു അഭിപ്രായം ചോദിക്കുന്നില്ല. നിങ്ങളുടെ വിശുദ്ധ ജീവതത്തെ ആക്ഷേപിക്കുന്ന ദോഷാരോപണങ്ങൾക്കു സമാധാനം വരുത്താൻ ഇത്ര ബദ്ധശ്രദ്ധനായിരിക്കുന്ന നിങ്ങൾ മനഃസാക്ഷിയില്ലായ്മ എന്ന കുററത്തിനാണു ഇടവകപത്രിക മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കിയിരിക്കുന്നതു എന്നു അറിഞ്ഞിട്ടും അതെ സംബന്ധിച്ചു മിസ്റ്റർ പീലിപ്പോസിന്റെ അഭിപ്രായം എഴുതി ചോദിക്കാഞ്ഞതുകൊണ്ടു നിങ്ങൾ മനസാക്ഷിയില്ലാത്ത ആൾ ആണെന്നു നിങ്ങൾ സമ്മതിക്കുന്നു എന്നു വിചാരിക്കേണ്ടിയിരിക്കുന്നു. പിന്നെയും താരകാധിപർ മിസ്റ്റർ പീലിപ്പോസിന്റെ പേൎക്കു ൧൦൭൭ കുംഭം ൧൨.൹-(ഫെബ്രുവരി ൨൫.൹-) അയച്ച എഴുത്തിൽ "ഞാൻ കള്ളം പറഞ്ഞു എന്നു നിങ്ങൾ പ്രസ്ഥാവിച്ചതായി കഴിഞ്ഞ ഇടവകപത്രിക പറയുന്നു" എന്നു കാണുന്നു. കഴിഞ്ഞ ഇടവകപത്രിക എന്നു പറഞ്ഞതു മകരത്തിലെ പത്രികയെ സംബന്ധിച്ചാണു. അതിൽ പറഞ്ഞിരിക്കുന്നതു പത്രികയിൽ കണ്ട വാചകം വെട്ടിഎടുത്തു കാണിച്ചു മിസ്റ്റർ പീലിപ്പോസിനോടു അഭിപ്രായം ചോദിക്കണം എന്നാകുന്നുവല്ലൊ. ആ വാചകം ൧൦൭൭ ചിങ്ങത്തിലെ പത്രികയിൽ ഉണ്ടായിരുന്ന വാചകവും ആയിരിക്കണമല്ലൊ. അതിൽ നിങ്ങൾ കള്ളം പറയുന്ന സംഗതിക്കു മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കിട്ടുണ്ടോ? അഥവാ വൃശ്ചികത്തിലെ പത്രികാവാചകം നോക്കുന്നപക്ഷവും അതിൽ പറഞ്ഞിരിക്കുന്നതു നിങ്ങളുടെ ഏതൊ കുററത്തിനു മുൻ ഇടവക പത്രികയിൽ മിസ്റ്റർ പീലിപ്പോസിനെ സാക്ഷിയാക്കിയിരിക്കുന്നു എന്നാണല്ലൊ. ആ മുൻ ദോഷാരോപണം ചിങ്ങത്തിലെ ഇടവകപത്രികയിൽ ഉള്ളതാണെന്നു നിങ്ങൾക്കു അറിയാൻ പാടില്ലെ? പിന്നെ എന്തിനാണു. ഞാൻ കള്ളം പറഞ്ഞു എന്നു നിങ്ങൾ പ്രസ്ഥാപിച്ചതായി കഴിഞ്ഞ ഇടവകപത്രിക പറയുന്നു എന്നു നിങ്ങൾ എഴുതിയിരുന്നതു? അങ്ങിനെ ഒരു വാചകം ആ പത്രികയിൽ കാണുന്നില്ല. മിസ്റ്റർ പീലിപ്പോസിനെ കൂടി തെററിധരിപ്പിക്കുന്നതിനു ഉപയോഗിച്ച നിങ്ങളുടെ മൂന്നാമത്തെ വക്രബുദ്ധിയല്ലയൊ ഇതു?

ഇനിയും നോക്കാനുള്ളതു മിസ്റ്റർ പിലിപ്പോസു കൊണ്ടുവന്നിട്ടുള്ള രണ്ടാമത്തെ ദോഷാരോപണത്തെപ്പററിയാകുന്നു അതു താരകാധിപർ കല്പിതപുരുഷനെ സൃഷ്ടിച്ചതു വഞ്ചനയാണെന്നാകുന്നു. നിങ്ങൾ എന്തിനായിട്ടു കല്പിതപുരുഷനെ സൃഷ്ടിച്ചു? യാക്കോബ്യരെ ആക്ഷേപിക്കാൻ ആണു എന്നുള്ളതിനു ഒരു തക്കവുമില്ല. നവീകരണമെത്രാന്മാർ മെത്രാന്മാരൊ വേഷധാരികളൊ എന്നുണ്ടായിരുന്ന ഇടവ

കപത്രികയിലെ ലേഖനത്തിനു പ്രതി ആക്ഷേപമായി "യാക്കോബായപാത്രിയക്കിസു പാത്രിയക്കീസൊ വേഷധാരിയൊ" എന്നുള്ള ലേഖനത്തിന്റെ ഉദ്ദേശം യാക്കോബ്യരെ ആക്ഷേപിക്കണം എന്നാകുന്നു എന്നുള്ളതിനു ഒരു തൎക്കവുമില്ല. യാക്കോബ്യരെ ആക്ഷേപിക്കണം എന്നുള്ള ദുഷ്ടഉദ്ദേശത്തിന്റെ ഫലമായി നിങ്ങൾ കല്പിതപുരുഷനെ നിങ്ങളുടെ മനസ്സുകൊണ്ടുതന്നെ സൃഷ്ടിച്ചു. ആ കല്പിതപുരുഷനെകൊണ്ടു നിങ്ങളുടെ ദുഷ്ടഉദ്ദേശം സാധിച്ചു. നിങ്ങളുടെ മനസ്സുകൊണ്ടും ബുദ്ധികൊണ്ടും ആലോചിച്ചു സൃഷ്ടിച്ച കല്പിത പുരുഷനെകൊണ്ടു നിങ്ങൾ ചെയ്യിച്ചിട്ടുള്ള നീചകൃത്യങ്ങൾക്കു നിങ്ങൾ അല്ലാതെ ആരാണു ഉത്തരവാദി എന്നുതന്നെയുമല്ല ആരെങ്കിലും ഒരാൾ എം. എൻ. ഓയുടെ നീചവാക്കുകൾക്കും കൃത്യങ്ങൾക്കും ഉത്തരവാദിയായിരിക്കണമല്ലൊ. ആ ഉത്തരവാദത്വം നിങ്ങളുടെ മനസ്സിനെ ഒഴിച്ചു യാതൊരു ജീവിതവും ഇല്ലാത്ത എം. എൻ. ഓയിക്കാണൊ അതൊ എം. എൻ. ഓയെ സൃഷ്ടിച്ച നിങ്ങൾക്കാണൊ. നിങ്ങൾ ഒരു തോക്കുകൊണ്ടു ഒരു ആളെ വെടിവെച്ചുംവച്ചു തോക്കാണു ആ കൃത്യത്തിനുത്തരവാദി എന്തെന്നാൽ തോക്കിന്റെ ആ പ്രവൃത്തിയെ ഞാൻ സമ്മതിക്കുന്നില്ല എന്നു പറഞ്ഞാൽ ന്യായമായിരിക്കുമൊ? നിങ്ങളെ ഒഴിച്ചു തോക്കിനു ആ കൃത്യത്തിൽ എന്താണു സംബന്ധം ഉള്ളതു? താരകാധിപരേ നിങ്ങളുടെ ഒരു ദുഷ്ടവിചാരം സാധിക്കുന്നതിനു നിങ്ങൾ ഉപയോഗിച്ച ഒരു ആയുധം മാത്രമാണു തോക്കു. ആ തോക്കിനു അതിൽ യാതൊരു ഉത്തരവാദത്വവും ഇല്ല. എന്നപോലെ യാക്കോബ്യരെ ആക്ഷേപിക്കാൻ നിങ്ങൾ ഉപയോഗിച്ച ഒരു ആയുധം മാത്രമാണു എം. എൻ. ഓ. ആ ആയുധംകൊണ്ടു നിങ്ങൾ ചെയ്യിച്ചിട്ടുള്ള സകല നീചകൃത്യങ്ങൾക്കും നിങ്ങൾ തന്നെയാണു ഉത്തരവാദി. അല്ലാതെ ആ ഉത്തരവാദത്വം എം. എൻ. ഓയുടെ തലയിൽ വയ്ക്യാമെന്നു വിചാരിക്കുന്നതു മൌഢ്യവും ഭോഷത്വവും ആണു. ചേർച്ചയില്ലാത്ത ഉദാഹരണങ്ങൾ പറഞ്ഞു മനുഷ്യരെ തെറ്റിധരിപ്പിക്കാമെന്നു വിചാരിക്കണ്ടാ. എം. എൻ. ഓയേകൊണ്ടു നിങ്ങൾ ചെയ്യിച്ചതുപോലെയുള്ള നീചകൃത്യങ്ങൾ ഒരു കല്പിതപുരുഷനെകൊണ്ടു ചെയ്യിച്ചാൽ ആ കൃത്യങ്ങൾക്കു ആ കല്പിതപുരുഷന്റെ സ്രഷ്ടാവു ഉത്തരവാദിയായിരിക്കയില്ലായെന്നു മിസ്റ്റർ ഫോശിനു അഭിപ്രായമുള്ളതായി നിങ്ങൾ പറയുന്നില്ല. മിസ്റ്റർ പീലിപ്പോസിന്റെ വാദം എം. എൻ. ഓയെകൊണ്ടു നിങ്ങൾ ചെയ്യിച്ചിട്ടുള്ള നീചകൃത്യങ്ങൾക്കു യാതൊരു ജീവിതവും ഇല്ലാത്ത എം. എൻ. ഓ. അല്ല, അതിനെ സൃഷ്ടിച്ച നിങ്ങൾ ആണു ഉത്തരവാദിയെന്നാകുന്നു. അങ്ങിനെ തന്നെ യാതൊരു ദുഷ്ടവിചാരവും ഇല്ലാതെ വെറും ഫലിതത്തെ മാത്രം ഉദ്ദേശിച്ചു രചിക്കപ്പെട്ടിട്ടുള്ള മിസ്റ്റർ ഒ. എം. ചെറിയാന്റെ ലേഖനവും യാക്കോബ്യരെ ആക്ഷേപിക്കണമെന്നുള്ള ദുഷ്ടവിചാരത്തോടും അതിന്റെ ഉത്തരവാദത്വത്തിൽനിന്നു ഒഴിഞ്ഞു നില്ക്കണം എന്നുള്ള വഞ്ചനയോടുകൂടെ എഴുതീട്ടുള്ള നിങ്ങളുടെ ലേഖനവും തമ്മിൽ താരതമ്യപ്പെടുത്തിയതു വളരെ സാഹസമായിപ്പോയി. പക്ഷെ കല്പിതപുരുഷനെകൊണ്ടു കാൎയ്യം നടത്തുകയും വേണം നിങ്ങൾക്കു മറഞ്ഞുനില്ക്കയും വേണം. ഇതാണു വാസ്തവത്തിൽ നിങ്ങൾക്കുണ്ടായിരുന്ന ഉദ്ദേശം. അതായതു വിശുദ്ധ ജീവിതത്തിനു ചേരാത്ത പ്രവൃത്തികൾ ചെയ്യണം. അതിന്റെ ഉത്തരവാദത്വത്തിൽനിന്നു ഒഴിഞ്ഞു നില്ക്കയുംവേണം. ആ ഉദ്ദേശത്തോടുകൂടെ നിങ്ങൾ മറഞ്ഞുനിന്നുംകൊണ്ടു അതായതു നിങ്ങളും എം. എൻ. ഓയും തമ്മിൽ യാതൊരു സംബന്ധവും ഇല്ല എന്നു ആളുകളെ ധരിപ്പിച്ചു ചെയ്തിട്ടുള്ള ഈ പ്രവൃത്തി കഠിന വഞ്ചനയാണു എന്നുള്ളതിനു ഒരു തൎക്കവും ഇല്ല. നിങ്ങൾക്കു മറഞ്ഞുനില്ക്കണം അതായതു വിശുദ്ധ ജീവിതത്തിനു ചേരാത്ത ആക്ഷേപങ്ങൾ എഴുതണം. വിശുദ്ധ ജീവിതക്കാരനായി ഇരിക്കയും വേണം ഈ ആന്തരത്തോടുകൂടി അല്ലായിരുന്നു എങ്കിൽ എന്തുകൊണ്ടു പേരു വെളിപ്പെടുത്തി നിങ്ങൾതന്നെ എം. എൻ. ഓയുടെ ലേഖനങ്ങൾ എഴുതിയില്ലാ. അതിനാൽ അത്രെ എം. എൻ. ഓ. എന്ന നിലയിൽ ഒരു ജി

വിതവും കെ. എൻ. ദാനിയേൽ എന്ന നിലയിൽ വേറൊരു ജീവിതവും ഇങ്ങനെ രണ്ടു ജീവിതങ്ങൾ നിങ്ങൾക്കുണ്ടു എന്നു ഇപ്പോൾ വെളിപ്പെട്ടിട്ടുള്ളതു. ഇതു കഠിനവഞ്ചനയെന്നല്ലാതെ കാൎയ്യസാരജ്ഞന്മാർ പറകയില്ല. ഹേ! താരകാധിപരു സാറെ, രണ്ടുംകൂടെ സാധിക്കയില്ല. വിശുദ്ധ ജീവിതവും വേണം അതിനു ചേരാത്ത പ്രവൃത്തികൾ ചെയ്കയും വേണം. രണ്ടും ഒരാളിൽ തീൎച്ചയായി സ്ഥിതിചെയ്കയില്ല. രണ്ടും ഒരാളിൽ സ്ഥിതി ചെയ്യിക്കാൻ തുടങ്ങുമ്പോൾ ആണു ചെമ്പു തെളിയുന്നതു. ഹേ, സാറെ, നിങ്ങൾ കുറെ രാജദ്രോഹങ്ങൾ എം. എൻ. ഓ. എന്നു പേരുവച്ചു എഴുതി പ്രസിദ്ധപ്പെടുത്തി. അതു നിങ്ങൾ ആണു ചെയ്തതു എന്നു ഗവൎമ്മെന്റു അറിഞ്ഞു നിങ്ങളെ പിടിച്ചു ബന്തവസ്സു ചെയ്യുമെന്നിരിക്കട്ടെ അപ്പോൾ നിങ്ങൾ പറകയാണു. ഹേ, എന്നെ പിടിക്കേണ്ടാ. എം. എൻ. ഓയെ പിടിച്ചാൽ മതി. എം. എൻ. ഓയുടെ സ്രഷ്ടാവു ഞാനെന്നെയുള്ളു. എം. എൻ. ഓയുടെ ആത്മാവിനെ ഞാൻ സമ്മതിക്കുന്നില്ല എന്നിപ്രകാരം നിങ്ങൾ പറഞ്ഞാൽ ഒഴിഞ്ഞുനില്ക്കാമെന്നു വിചാരിക്കുന്നൊ, പിന്നെ എന്താണു സാധുക്കളായ താരകാവായനക്കാരെ തെറ്റിധരിപ്പിക്കാമെന്നൊ വിചാരിക്കുന്നതു. അതും വിശുദ്ധ ജീവിതത്തിനു ചേരുമെന്നു തോന്നുന്നില്ല. മിസ്റ്റർ പീലിപ്പോസിന്റെ രണ്ടു ദോഷാരോപണങ്ങൾ ഇന്നവയാണെന്നും അവയ്ക്കു താരകാധിപർ കൊണ്ടുവന്നിട്ടുള്ള സമാധാനങ്ങൾ യുക്തിയ്ക്കും സത്യത്തിനും ചേരുന്നവയല്ലാ എന്നും നാം കണ്ടുവല്ലൊ.

ഇനിയും താരകാധിപരുടെ മറുപടിയിൽ വെളിപ്പെട്ടിട്ടുള്ള വേറെ ചില വക്രബുദ്ധികളേയും എടുത്തു കാണിച്ചു ഈ ലേഖനം അവസാനിപ്പിക്കാമെന്നു വിചാരിക്കുന്നു.

താരകാധിപർ കള്ളം പറയുന്ന സംഗതിയെസംബന്ധിച്ചു വല്ലഅറിവും കിട്ടിയിട്ടുണ്ടൊ എന്നുള്ള താരകാധിപരുടെ ചോദ്യത്തിനു താരകാധിപർ കള്ളം പറയുന്ന ആൾ ആയിരുന്നഎന്നു ഒരു മാന്യ സ്നേഹിതൻ പറഞ്ഞിട്ടുണ്ടെന്നു മിസ്റ്റർ പീലിപ്പോസു മറുപടി പറഞ്ഞിരിക്കുന്നു. ഇവിടെ മിസ്റ്റർ പീലിപ്പോസിന്റെ മറുപടിയെ വ്യാഖ്യാനിക്കുന്നതിൽ താരകാധിപർ ഉപയോഗിച്ചിരിക്കുന്നതു നാലാമത്തെ വക്രബുദ്ധിയാകുന്നു. താരകാധിപരുടെ ചോദ്യത്തിനു നിങ്ങൾ കള്ളം പറയുന്ന ആൾ ആയിരുന്നഎന്നു മാന്യനായ ഒരു സ്നേഹിതൻ എന്നോടു പറകയുണ്ടായി എന്നു പറഞ്ഞതിന്റെശേഷം പുനഃരസത്തിൽ അങ്ങനെ നിങ്ങൾ കള്ളം പറഞ്ഞതു നിങ്ങളുടെ മാനസാന്തരത്തിനു മുമ്പൊ പിമ്പൊ എന്നു ഞാൻ ചോദിച്ചില്ല എന്നു മിസ്റ്റർ പീലിപ്പോസു പറഞ്ഞിരിക്കുന്നു. ഇവിടെ "ആയിരുന്നു" എന്ന പദത്തെ ൫൭ സംവത്സരങ്ങൾക്കുമുമ്പു നടന്ന കഥയായി താരകാധിപർ ഭാവിച്ചുകൊണ്ടുപോകുന്നു. എന്നാൽ ആ ഭാവനയ്ക്കു ചോദ്യത്തിലും മറുപടിയിലും യാതൊരു അടിസ്ഥാനവും ഇല്ല. രണ്ടു വൎഷം മുമ്പുണ്ടായ സംഗതിക്കും രണ്ടു ദിവസത്തിനു മുമ്പുണ്ടായ സംഗതിക്കും "ആയിരുന്നു" എന്ന ക്രിയാപദം ഉപയോഗിക്കാം. അങ്ങിനെയിരിക്കെ ൫൭ സംവത്സരത്തിനു മുമ്പു ഞങ്ങൾ കള്ളം പറയുന്ന ആൾ ആയിരുന്നു എന്നു മാത്രമെ മിസ്റ്റർ പീലിപ്പോസിന്റെ മറുപടിയിൽ അൎത്ഥമുള്ളു എന്നു ഭാവിച്ചു എഴുതിയിരിക്കുന്നതും ഒരു വക്രബുദ്ധി തന്നെയെന്നുള്ളതിനു സന്ദേഹമില്ല. ഈ ഭാവനയുടെ ഫലമായി താഴെ കാണിക്കുന്ന അഞ്ചാമത്തെ വക്രബുദ്ധിയും താരകാധിപർ ഉപയോഗിച്ചിരിക്കുന്നു. 'അടുത്തകാലത്തെങ്ങും' ഞങ്ങൾ കള്ളം പറഞ്ഞതായി ഒരറിവും കിട്ടിയിട്ടില്ലെന്നു ഇപ്പോൾ മിസ്റ്റർ പീലിപ്പോസു സമ്മതിച്ചിരിക്കുന്നു എന്നു നിങ്ങൾ വ്യാഖ്യാനിച്ചിരിക്കുന്നതു 'ആയിരുന്നു' എന്നു മുൻ ഉപയോഗിച്ച ക്രിയാപദം ൫൭ സംവത്സരം മുമ്പുനടന്ന കഥയെ സൂചിപ്പിക്കുന്നു എന്നു ഭാവിച്ചിട്ടല്ലെ? എന്നാൽ മേൽകാണിച്ചതുപോലെ 'ആയിരുന്നു' എന്നുള്ളതു രണ്ടു വൎഷത്തിനും രണ്ടു ദിവസത്തിനുംമുമ്പുണ്ടായ സംഗതിക്കും സൂചിപ്പിച്ചുവരാം എന്നു നിങ്ങൾ അറിഞ്ഞിരുന്നുംകൊണ്ടു അടുത്ത കാലത്തെങ്ങും ഞങ്ങൾ കള്ളം പറഞ്ഞതായി ഒരറിവും കിട്ടിയിട്ടില്ലെന്നു സമ്മതിച്ചിരിക്കുന്നു എന്നു എഴുതിയിരിക്കുന്നതും വായനക്കാരെ തെറ്റിധരിപ്പിക്കാൻ എഴുതിയിട്ടുള്ള ഒരു വക്രബുദ്ധിയാകുന്നു. അല്ലാതെ മിസ്റ്റർ പീലിപ്പോസു അങ്ങിനെ സമ്മതിച്ചതായി റിക്കാൎഡുകൊണ്ടു തെളിയുന്നില്ല. ൫൭ സംവത്സരങ്ങൾ ആയിനി

ങ്ങൾ യാതൊരു കള്ളവും പറഞ്ഞിട്ടില്ല എന്നിപ്രകാരം വായനക്കാർ ധരിക്കത്തക്ക വിധത്തിൽ എഴുതിയിരിക്കുന്നതു ഒരു കഠിന ദൈവദൂഷണം എന്നല്ലാതെ മറ്റൊന്നും പറവാൻ കാണുന്നില്ല. ശു. ശ്ലീഹന്മാർ കൂടെയും തങ്ങൾ പാപികൾ ആകുന്നു എന്നു വിളിച്ചു പറഞ്ഞുകൊണ്ടിരിക്കുന്നു. എന്നാൽ ൪൫ സംവത്സരങ്ങൾ ആയി നിങ്ങൾ ഒരു കള്ളവും പറയുന്നില്ല എന്നു വായനക്കാർ ധരിക്കത്തക്കവിധത്തിൽ എഴുതിയിരിക്കുന്നതു നിങ്ങടെ വിശുദ്ധ ജീവിതത്തെ വെളിപ്പെടുത്താൻ ചെയ്യു ശ്രമമാണു. ഇപ്രകാരം അവനവനെപ്പറ്റി പുകഴ്ത്തി പറയാൻ തക്ക ധൈര്യം വിദ്യാഭ്യാസംകൊണ്ടു മനഃപരിഷ്കാരവും വിനയവും സിദ്ധിച്ച ഒരാൾക്കു തോന്നുകയല്ല. കൂടാതെ മിസ്റ്റർ പീലിപ്പോസിൻെറ ൧൦൮൨ കുംഭം ൨൯-ാംനു-യിലെ എഴുത്തിനെ നിങ്ങളുടെ മീനത്തിലെ താരകയിൽ ൧൯൨. ൧൯൭, ൨൦൪. ഇങ്ങനെ മൂന്നു പുറങ്ങളിലായി ചേർത്തിരിക്കുന്നതു അതിനെ ഒന്നായി വായിച്ചാൽ വായനക്കാർക്കുണ്ടാകാവുന്ന വികാരങ്ങളെ അവരുടെ മനസ്സിൽ വരുത്തരുതെന്നുള്ള ദുർബുദ്ധിയുടെ ഫലമായി നിങ്ങൾ ഉപയോഗിച്ചിട്ടുള്ള ആറാമത്തെ വക്രബുദ്ധിയല്ലയൊ? മറ്റൊരുവൻെറ എഴുത്തുകളെ ഖണ്ഡം ഖണ്ഡം ആയി ഭാഗിക്കാനും നിങ്ങൾക്കു അധികാരം ഉണ്ടോ? ഈ വക വിദ്യകളൊന്നും അദ്ദേഹത്തിൻെറ എഴുത്തുകളോടു പ്രയോഗിക്കരുതെന്നു അദ്ദേഹത്തിൻെറ എഴുത്തിൽ തന്നെ പറഞ്ഞിരുന്ന സ്ഥിതിക്കു നിങ്ങൾ അങ്ങനെ ചെയ്യുതു ലൌകികത്തിനുകൂടെ ചേരാത്തതാണു. ഈ വക വിദ്യകൾ വല്ലതും നിങ്ങൾ പ്രവൃത്തിക്കുമെന്നു മുൻകൂട്ടി വിചാരിച്ചിരുന്ന മിസ്റ്റർ പീലിപ്പോസു നിങ്ങളുടെ സ്വഭാവത്തെ ഒരു വിധം നല്ലപോലെ അറിഞ്ഞിട്ടുള്ള ആൾതന്നെയെന്നു അനുമാനിക്കേണ്ടിയിരിക്കുന്നു.

മിസ്റ്റർ പീലിപ്പോസിൻെറ എഴുത്തു നിങ്ങൾ മീനത്തിലെ താരകയുടെ ൨൦൪-ാം പുറത്തു ചേർത്തിരിക്കുന്നതിൽ മനഃസാക്ഷിപ്രകാരം എന്നുള്ള ഒരു പദത്തിനു താഴെ അദ്ദേഹം ഒരു വര വരച്ചിട്ടുണ്ടായിരുന്നതിനെ കാണുന്നില്ല എന്നു അദ്ദേഹത്തിൽനിന്നു തന്നെ അറിയുന്നു. മിസ്റ്റർ പീലിപ്പോസു കരുതിയിട്ടുള്ള അർത്ഥം നന്നായി നിങ്ങൾക്കു പറ്റിയതുകൊണ്ടല്ലേ വായനക്കാരിൽനിന്നും അതു മറച്ചുകളയാമെന്നു വിചാരിച്ചതു. അദ്ദേഹത്തിൻെറ എഴുത്തിൽ നിങ്ങൾ വരച്ചിട്ടുള്ള വരകൾ എല്ലാം അച്ചടിയിലും കാണുന്നല്ലോ. മറ്റൊരുവൻെറ എഴുത്തു പത്രാധിപർ എന്ന നിലയിൽ നിങ്ങൾ പ്രസിദ്ധം ചെയ്യുമ്പോൾ ഈ വക പൊടിക്കൈകൾ പ്രയോഗിക്കുന്നതിൽവച്ചു നിങ്ങൾ പത്രാധിപധർമ്മം അറിഞ്ഞിട്ടുള്ള ആളും അനുഷ്ഠിക്കുന്ന ആളും എന്നു എങ്ങനെ നിങ്ങളെക്കുറിച്ചു വിചാരിക്കുന്നു. നിങ്ങളുടെ ഇഷ്ടംപോലെ ഈ വക പൊടിക്കൈകൾ പ്രയോഗിക്കുന്നതു വിശുദ്ധ ജീവിതക്കാരനായ കെ. എൻ. ദാനിയേൽ തന്നെയൊ അതൊ നിങ്ങളിൽ സ്ഥിതി ചെയ്യുന്ന കല്പിതപുരുഷനാണൊ എന്നും അറിവാൻ ആഗ്രഹമുണ്ടു. ഇതു നിങ്ങളുടെ ഏഴാമത്തെ വക്രബുദ്ധിയല്ലെയൊ.

എം. മത്തായി, (തുടരും).

---

## നവീകരണത്തിലെ മേല്പട്ടസ്ഥാനം.

ഇതിനെ സാധൂകരിപ്പാൻ പുറപ്പെട്ട "സഭാതാരക" തനിക്കു സഹജമായിരിക്കുന്നതും മിസ്റ്റർ എ. പീലിപ്പോസു അവർകളുമായി നടത്തിയ വാദപ്രതിവാദങ്ങളിൽ പ്രത്യക്ഷപ്പെടുത്തിയിരിക്കുന്നതുമായ വക്രബുദ്ധിയുംകൊണ്ടാണു പുറപ്പെട്ടിരിക്കുന്നതു. നവീകരണ മേല്പട്ടത്വത്തിൻെറ ഉത്ഭവം കഴിഞ്ഞുപോയ മാത്യൂസ് അത്താനാസ്യോസിൽ നിന്നാണു. വഞ്ചനകൊണ്ടു സ്ഥാനം സമ്പാദിച്ചതിനാലും മുമ്പെതന്നെ ഒരു മെത്രാൻെറ മുടക്കിൽ ഇരിക്കുമ്പോൾ അതിനെ മറച്ചുവച്ചുംകൊണ്ടു സ്ഥാനം വാങ്ങിയതിനാലും വേറെ ചില കാരണങ്ങളാലും അദ്ദേഹത്തിൻെറ സ്ഥാനം ആരംഭത്തിങ്കലെ അസാധുവാണെന്നു നവീകരണക്കാരുടെ ബന്ധുക്കളായ അംഗ്ലിയാബിഷോപ്പന്മാരുടെ വിധിയിൽ നിന്നുള്ള അനുമാനത്തെ മാ

റിവച്ചു സ്ഥാനം പ്രാപിച്ചതിൽപിന്നെ ഉണ്ടായ മുടക്കിനെ മാത്രം എടുത്തുംകൊണ്ടു പാത്രിയർക്കീസിനെ കുറെ ശകാരിച്ചു സ്ഥാനം സാധുവാക്കികൊള്ളാമെന്നാണ ഭാവിച്ചിരിക്കുന്നതെന്നു കാണുന്നു. സ്ഥാനം ആത്മീയമായിട്ടുള്ളതാണ, വക്രബുദ്ധിയിൽ ആത്മാവില്ല, ആ സൂത്രംകൊണ്ടു ഫലിക്കയുമില്ല. നവീകരണ മേല്പട്ടസ്ഥാനത്തിന്റെ സാധുത്വത്തെ തെളിയിക്കാൻ താരകയ്ക്കു ധൈര്യമുണ്ടെങ്കിൽ തെളിയിക്കേണ്ട ഫായിന്റു ഇന്നവയെന്നു ഞങ്ങൾ തുടരെ തുടരെ രണ്ടു പത്രികയിൽ പറഞ്ഞിട്ടുണ്ടു. ആ ഓരോ ഫായന്റിനെ പ്രത്യേകം പ്രത്യേകം എടുത്തു പറയട്ടെ. ഇങ്ങനെയല്ലാതെ വല്ലതും പറയുന്നതിൽ ഞങ്ങൾ പ്രവേശിക്കയില്ലെന്നു മുമ്പെതന്നെ അറിയിച്ചിട്ടുണ്ടല്ലൊ.

മത്ത്യൂസ അത്താനാസ്യോസിനെ പാത്രിയർക്കീസു മുടക്കുന്നതുവരെ അദ്ദേഹം ശരിയായ മെത്രാനായിരുന്നു എന്നു മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ സിമ്മനാരികേസിൽ മൊഴി കൊടുത്തിട്ടുണ്ടെന്നു താരക പ്രസ്താവിച്ചിട്ടുണ്ടല്ലൊ. ഇതു ശരിയായിരിക്കുമെന്നു ഞങ്ങൾ വിശ്വസിച്ചുംകൊണ്ടു റിക്കാട്ടു പരിശോധിക്കാതിരിക്കയായിരുന്നു. ഈയിടെ റിക്കാട്ടുകൾ പരിശോധിച്ചപ്പോൾ നേരെ മറിച്ചു കണ്ടിരിക്കുന്നു. സിമ്മനാരിനമ്പ്രിൽ വാദിഭാഗത്തുനിന്നു തർക്കിച്ചതു മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനം ആരംഭത്തിങ്കലെ അസാധുവാണ എന്നായിരുന്നു. അതിനാൽ കഴിഞ്ഞുപോയ അത്താനാസ്യോസു ചതിയാൽ സ്ഥാനം സമ്പാദിക്കയും അതുമൂലം ആ സ്ഥാനം ആരംഭത്തിങ്കലെ അസാധുവാകയും ചെയ്തിട്ടുണ്ടൊ എന്നൊരു ഫായന്റുകൂടെ ആ കേസിൽ ഏർപ്പെടുത്തിയിട്ടുണ്ടായിരുന്നു.

ഇതുകൊണ്ടു മത്ത്യൂസ അത്താനാസ്യോസിന്റെ സ്ഥാനത്തെ സംബന്ധിച്ചു മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകളുടെ വാദം അദ്ദേഹം ചതിയാൽ സ്ഥാനം പ്രാപിച്ചതുകൊണ്ടു ആ സ്ഥാനം ആരംഭത്തിങ്കൽതന്നെ അസാധുവാണ എന്നായിരുന്നതായി പ്രത്യക്ഷപ്പെടുന്നു. ഇപ്പോൾ ഇംഗ്ലിഷു ബിഷോപ്പന്മാരുടെ അഭിപ്രായവും മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ അഭിപ്രായവുമെല്ലാം ഒന്നാണെന്നു ഇതുകൊണ്ടു സ്പഷ്ടമാകുന്നു. അതിനാൽ ഇരുട്ടുകൊണ്ടു ഊട്ട അടയ്ക്കാൻ ചെയ്യുന്ന താരകയുടെ വിദ്യ നീക്കിവച്ചു തർക്കത്തിൽപെട്ട എല്ലാ വാദവിഷയങ്ങൾക്കും സമാധാനം പറവാൻ ഞങ്ങൾ വീണ്ടും ആവശ്യപ്പെടുന്നു.

---

## സൂചനകൾ.

മേല്പട്ടസ്ഥാനം വാങ്ങാൻ അയക്കപ്പെട്ടിരിക്കുന്ന വ. ദി. ശ്രീ. റമ്പാച്ചന്മാരും പരിവാരങ്ങളും കൃംതായ്ക്കു മുമ്പു ഊർശ്ലേമിൽ എത്തി താമസിച്ചുവരുന്നു. പാത്രിയർക്കീസു ബാവാ തിരുമനസ്സുകൊണ്ടു ഊർശ്ലേമിലേക്കുള്ള വഴിയാത്രയിൽ തന്റെ സ്വദേശമായ പൃനിക്കിയിൽ എത്തിയിരിക്കുന്നതായും ഉടനെ ഊർശ്ലേമിൽ എത്തുമെന്നും കമ്പിവർത്തമാനത്താൽ അറിയുന്നു. വ. ദി. ശ്രീ. സ്ലീബാറമ്പാച്ചൻ അവർകളെ മാർ ഒസ്താത്ത്യോസ് എന്ന നാമത്തിൽ മെത്രാനായി വാഴിച്ചിരിക്കുന്ന പ്രകാരം മൂസലിൽ നിന്നു വന്നിട്ടുള്ള കോജാ അന്തോൻ അവർകളുടെ എഴുത്തുകൊണ്ടും, പിന്നീടു ബാവായിൽനിന്നും, സ്ലീബാമെത്രാനിൽനിന്നും കിട്ടിയിട്ടുള്ള എഴുത്തുകൾകൊണ്ടും അറിയുന്നു.

❖ ❖ ❖

ദി. ശ്രീ. മലങ്കര മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾക്കു ഒരു പുരുഷ സന്താനം ജനിച്ചിരിക്കുന്നതിൽ ഞങ്ങൾ അദ്ദേഹത്തെ അനുമോദിക്കുന്നു. ഈ ശിശുവിന്റെ ജ്ഞാനസ്നാനം നടത്താനായി നി. വ. ദി. ശ്രീ. മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പാമ്പാക്കുടയ്ക്കു എഴുന്നെള്ളിയിരിക്കുന്നു.